# ഉത്തരയാത്ര.




എം. കുഞ്ഞൻവാരിയർ.

ധാൎമ്മികചക്രവൎത്തി

തിരുമനസ്സിലെ

# ഉത്തരയാത്ര.

---

ഗ്രന്ഥകൎത്താവ്

കൊച്ചി ഹൈസ്കൂൾ സംസ്കൃതപണ്ഡിതനായിരുന്ന

'വൈദ്യവിചക്ഷണ'നും 'സാഹിത്യനിപുണ'നുമായ 'രുദ്രദാസൻ' എന്ന

എം. കുഞ്ഞൻവാരിയർ.




1116

തൃശ്ശിവപേരൂർ

മംഗളോദയം പ്രസ്സിൽ അച്ചടിച്ചത്.

വില 4ണ.

# അവതാരിക

'വൈദ്യവിചക്ഷണ'നും പണ്ഡിതവരേണ്യനുമായ പെൻഷ്യൻ മുൻഷി എം. കുഞ്ഞൻവാരിയർ അവർകളുടെ കവിതകൾ, സാക്ഷാൽ വായിച്ചാസ്വദിക്കുവാൻ സംഗതിയായിട്ടില്ലാത്തവരുംകൂടി, അദ്ദേഹത്തിന്റെ മുമ്പിൽ എത്തുപെട്ടിട്ടുണ്ടെങ്കിൽ, കവി തന്നെ സ്വന്തം കവിത ചൊല്ലുന്നതു കേട്ടുകേട്ടു സംതൃപ്തിപ്പെട്ടിട്ടുണ്ടായിരിക്കും. ധാരാളമായി എഴുതുവാനും, എഴുതിയതൊക്കെ ഓർമ്മവെയ്ക്കുവാനും, ഓർമ്മയുള്ളതു മുഴുവനും ചൊല്ലിക്കേൾപ്പിക്കുവാനും ഒരുപോലെ സമത്ഥനും സന്നദ്ധനുമായ വാരിയർ അവർകളെ ഒരിക്കലെങ്കിലും കണ്ടുമുട്ടിയാൽ, ആ കൂടിക്കാഴ്ച ഒരുകാലത്തും മറക്കുന്നതല്ലെന്ന് എനിക്കു സധൈര്യം പറയാം.

വയോവൃദ്ധനും കവിവൃദ്ധനും ആയ മിസ്റ്റർ കുഞ്ഞൻവാരിയരുടെ അക്ഷയമായ പ്രബുദ്ധതയും പ്രയത്നശീലവും,—കടിച്ചാൽ പൊട്ടാത്ത ഒരു ഗീർവ്വാണകൃതിയായ കൃഷ്ണനാട്ടത്തിന്റെ ലളിതസുന്ദരമായ മലയാളതർജ്ജമമൂലം ഇയ്യിടെ അതു് ഒന്നുകൂടി സംസ്ഥാപിതമായിരിക്കുന്നു—അദ്ദേഹത്തിന്റെ "വൈദ്യവിചക്ഷണ"ബിരുദത്തെ തികച്ചും നീതീ

കരിക്കുന്നുണ്ട്. ഈ കവിമല്ലന്റെ ഒരു കൃതിക്ക് അപണ്ഡിതനും അപടുവുമായ ഞാൻ ഒരു അവതാരിക എഴുതുന്നതിൽ അന്തർഭവിച്ചിരിക്കുന്ന വിധിവിലാസത്തിൽ ഞാൻതന്നെയും അപഹൃതചിത്തനായിബ്ഭവിച്ചിരിക്കുന്നു.

"ഉത്തരയാത്ര"യെ ഇത്തരത്തിൽ ഉല്ലാസിപ്പിച്ച മിസ്റ്റർ വാരിയരുടെ മനോധർമ്മവും, ആസ്തിക്യബോധവും, രാജഭക്തിയും പ്രശംസാർഹങ്ങളത്രെ.

"ആ മാതൃഭക്തി, പിതൃഭക്തി, ബുധാനുരക്തി
സൽക്കർമ്മസക്തി, സകലേശപദാബ്ജഭക്തി
എന്നീഗ്ഗുണങ്ങളെ വിരിഞ്ചി തിരഞ്ഞെടുത്തു
നിർമ്മിച്ച പുണ്യപുരുഷോത്തമനീക്ഷിതീശൻ"

എന്നു പ്രസ്തുത കവിതയിൽ വർണ്ണിതനായിരിക്കുന്ന കൊച്ചി മഹാരാജാവു മൂലംതിരുന്നാൾ തിരുമനസ്സു കൊണ്ട്, ഒരുനൂററി ഒയ്മ്പതാമാണ്ടിൽ, ഉത്തരേന്ത്യാപര്യടനം—അഥവാ സർവ്വേന്ത്യാ പര്യടനം—സാധിച്ചപ്പോൾ, ആ തിരുമേനി തൃക്കയ്യുകൊണ്ട് അന്നന്ന് എഴുതിത്തീർത്ത യാത്രാചരിത്രം, പിന്നീട് ഒരു "ഡയറി"യായി അവിടന്നു കല്പിച്ച് അച്ചടിപ്പിക്കുകയും, അതിന്റെ ഒരു പ്രതി ഭാഗ്യവശാൽ വാരിയർ അവർകൾക്കും കല്പിച്ചുകൊടുക്കുകയും ചെയ്തു. ആ 'ഡയറി'യാണ് ഈ 'ഉത്തരയാത്ര'യിലെ

പ്രതിപാദ്യവിഷയം. മണിക്കൂറും മിനുട്ടുംകൂടി തെറ്റാതെയും, കൃത്യവിശേഷങ്ങളെ ഒന്നും വിടാതെയും വിസ്തരിച്ചു വിവരിച്ചിട്ടുള്ള ആ ഡയറി ആകപ്പാടെ ആശ്ചൎയ്യകരമായ ഒരപൂൎവ്വകൃതിയാകുന്നു. അതിൽ കുഞ്ഞൻവാരിയർ അവർകളുടെ കവിതാവാസന സംഘടിച്ചപ്പോൾ സുവൎണ്ണത്തിന്നു സുഗന്ധംകൂടി കൈവന്നപോലെത്തന്നെയായി. ആ കാന്തികന്ദളവും വാസനാധോരണിയും എന്റെ കണ്ണിന്നും മൂക്കിന്നും കൈവരുത്തിയ നിർവൃതിയെയല്ലാതെ, തിരുമനസ്സിലെ 'ഡയറി'യേയോ, വാരിയരുടെ 'ഉത്തരയാത്ര'യേയോ അല്ലതന്നെ ഞാനിന്നിവിടെ അവതരിപ്പിക്കുന്നതു്.

തിരുനാളിന്നുള്ള ഒരു തിരുമുൽക്കാഴ്ചയായി ഈ ഗ്രന്ഥോത്തമത്തെ തൃപ്പാദത്തിൽ സമൎപ്പിക്കുവാൻ കവി അനുമതിക്കപേക്ഷിയ്ക്കുകയും, ഭക്തന്മാരുടെ ഏതുതരം അൎച്ചനകളേയും സകരുണം സ്വീകരിക്കുവാൻ സന്നദ്ധനായ ദേവനെപ്പോലെ, തിരുമനസ്സിൽനിന്നു സദയം അതിന്നു് അനുവാദം നല്കുകയും ചെയ്കതിന്റെ ഫലമാണു് "ഉത്തരയാത്ര"യുടെ ഇത്തരത്തിലുള്ള പുറപ്പാടു്. വാരിയരവർകളുടെ കവിതയെക്കുറിച്ചൊരു അഭിപ്രായം പറയുവാൻ, "സൎവ്വാധികാരി"യായിരുന്നിട്ടുപോലും, ഞാൻ അധികാരിയല്ല. എന്നാൽ, പ്രാസദീക്ഷ കൂടാതെയും,

പ്രസാദം പോകാതെയും, സംസ്കൃതവൃത്തത്തിൽ രചിച്ചിട്ടുള്ള രമണീയമായ ഈ നവീനകൃതി മിസ്റ്റർ കുഞ്ഞൻവാരിയരുടെ പഴയ പുകഠംപ്പൊലിമയിൽ ഒന്നുകൂടി വെള്ളയടിച്ചിട്ടുണ്ടെന്നു നിസ്സംശയം പറയാം.

പ്രസിദ്ധനായ കവി, പ്രഖ്യാതനായ നായകൻ, രാജകീയാനുകൂല്യം, സന്മുഹൂൎത്തത്തിലുള്ള സമൎപ്പണം, എന്നിട്ടും ഈ ഗ്രന്ഥത്തിന്നു് ഒരു അവതാരികയോ? എന്നു ന്യായമായി സംശയിക്കാവുന്നതാണു്. എന്നാൽ, ഈ അവതാരിക അസ്ഥാനത്തിലല്ലാ. സൎവ്വാധികാൎയ്യക്കാരുടെ സമ്മതംകൂടാതെ, അദ്ദേഹം മുമ്പേ നടന്നു് "ഇതിലെ, ഇതിലെ" എന്നു വഴി കാട്ടിയല്ലാതെ, ആരുംതന്നെ രാജസന്നിധിയിൽ പ്രവേശിക്കുന്നതു് എളുപ്പമല്ലെന്നു എഴുതിഅറിയിക്കേണ്ടതില്ലല്ലൊ. ആകയാൽ, "ഉത്തരയാത്ര"യെ ഉയൎത്തിപ്പിടിച്ചുംകൊണ്ടു്, തിരുമുമ്പിലെത്താൻ തരംനോക്കി നില്ക്കുന്ന, 'വൈദ്യവിചക്ഷണൻ', ആ ദീനാവസ്ഥ നീക്കിവെക്കാൻ വിധിച്ച ഔഷധച്ചാൎത്തായിരിക്കണം, സൎവ്വാധികാൎയ്യക്കാരായ എൻെറ ഈ അവതാരിക. ഏതായാലും, തിരുമനസ്സിലെ ഡയറിയെ "ശ്ലോകത്തിലാക്കി"യതായ "ഉത്തരയാത്രയെ" അതിന്നുള്ള ഉത്തരവാദിത്വം ഒന്നും കയ്യേല്ക്കാതെ, കേവലം ഒരു വഴികാട്ടിയായി

മുമ്പേ നടന്നുകൊണ്ട്, മഹാരാജസന്നിധിയിലേക്കും അതോടുകൂടി ബഹുജനസമക്ഷത്തിലേക്കും ഇതാ ഞാൻ ആദരപൂർവ്വം ആനയിച്ചുകൊള്ളുന്നു.

തിരുമുമ്പിൽ എത്തിച്ച്, പിൻമാറി, കൈകെട്ടിനിന്ന്, അനന്തരഗതികളെ സകൌതുകം നോക്കിക്കാണുകയും, ആകസ്മികമായുണ്ടായേക്കാവുന്ന പ്രശ്നങ്ങൾക്ക് "എറാൻ മൂളുക"യും മാത്രമേ ഞാൻ സാധാരണ ചെയ്യേണ്ടതായിട്ടുള്ളു. എന്റെ ആ ഉദ്യോഗമുറയെ ഞാൻ സബഹുമാനം, സവിനയം, സസന്തോഷം നിർവ്വഹിച്ചുകൊള്ളുന്നു. സന്ദർശനം സന്തോഷജനകവും സംതൃപ്തികരവുമാണെങ്കിൽ "സർവ്വാധി"ക്ക് ഒരു ആധിക്കുറവു മാത്രമല്ലാ, അല്പസ്വല്പം അഭിമാനക്കൂടുതൽ കൂടിയുണ്ട്. അതല്ലാ, നിർഭാഗ്യവശാൽ, മറിച്ചാണെങ്കിൽ, "യാത്രക്കാരന്റെ കഷ്ടകാലത്തിന്നു മാർഗ്ഗദർശിക്കെന്തു ചുമതല" എന്നുവെച്ചു പിൻമാറുകയും ചെയ്യാം.

അമലമാലാകരനായ വാരിയരുടെ നിർമ്മലകരങ്ങളാൽ രചിക്കപ്പെട്ട ഈ കവനമാല്യം, രാജകീയപൂന്തോട്ടത്തിലെ അപൂർവ്വപുഷ്പങ്ങൾ ആജ്ഞാനുസരണം അറുത്തെടുത്തു ചേർത്തുകോർത്തുണ്ടാക്കിയതാകകൊണ്ട്, അതിനെ ആരും ആദരപൂർവ്വം അണിയുമെന്നുള്ള ഉറപ്പാണ്, ആപത്തിനെക്കുറിച്ചുള്ള ആ

ശങ്കകൂടാതെ, എന്റെ ഈ "അവതാരികാതട്ടത്തിൽ" ഈ നവമാല്യത്തെ വെക്കുന്നതിന്ന് എന്നെ ധൈൎയ്യപ്പെടുത്തിയതു്. തിരുമുല്ക്കാഴ്ചക്കാൎക്കു് ഏലയോ തട്ടമോ യുക്തംപോലെ നല്കുന്നതു് എന്റെ ചുമതലയുമാകുന്നു. ഇരുകൂട്ടരുടേയും ഉത്തരോത്തരമുള്ള ഉയൎച്ചയ്ക്കു് ഈ 'ഉത്തരയാത്ര' ഉതകുമാറാകട്ടെ എന്നു പ്രാൎത്ഥിക്കുന്നു.

ഹിൽപാലസ്സ്,<br>24—4—116.

പുത്തേഴത്തു രാമമേനോൻ,<br>(സൎവ്വാധികാൎയ്യക്കാർ)



# പ്രസ്താവന

ഇതിൽ പറയുവാനുള്ള മുഖ്യകാൎയ്യമെല്ലാം അവതാരികയിൽ വിശദീഭവിച്ചിരിക്കയാൽ ഒരു കൃതജ്ഞതാപ്രകടനം മാത്രമേ തൽക്കാലം എനിക്കു ചെയ്യാൻ തോന്നുന്നുള്ളു.

കവിപ്രശംസ കുറച്ചധികമായെങ്കിലും പ്രത്യക്ഷരമധുരങ്ങളും സാരഗൎഭങ്ങളും ഫലിതമയങ്ങളുമായ വാചകങ്ങൾകൊണ്ട് ഇങ്ങിനെ ഒരവതാരികയെഴുതിത്തന്ന സൎവ്വമാന്യനായ സൎവ്വാധികാൎയ്യക്കാർ പി. രാമമേനോൻ ബി. ഏ., ബി. എൽ. അവർകളോട് എനിക്കുള്ള കൃതജ്ഞതയെ വാക്കിലെന്നല്ല മനസ്സിലും ഒതുക്കുവാൻ അസാദ്ധ്യമാകുന്നു.

ഈ പുസ്തകമെഴുതുവാൻ എന്നോടു സവിശേഷപ്രണയം നിൎബ്ബന്ധിച്ച താൎക്കികതിലകനും സാഹിത്യസരസനുമായ സാക്ഷാൽ പിഷാരൻ മാന്തിട്ട കുഞ്ചുനമ്പൂതിരി അവർകളോടും ഇതു സാദരം പരിശോധിച്ചുതന്ന ആ പണ്ഡിതവരേണ്യൻെറ പ്രധാനശിഷ്യനും സംസ്കൃതമഹാപാഠശാലയിൽ ന്യായശാസ്ത്രാദ്ധ്യാപകനും നല്ലൊരു സഹൃദയനുമായ പി. രാമൻനമ്പ്യാരവർകളോടും ഞാൻ പ്രത്യേകം കൃതജ്ഞനായിരിക്കുന്നു.

എന്ന്

സഹൃദയവിധേയൻ,

എം. കുഞ്ഞൻവാരിയർ.



ധാൎമ്മിക ചക്രവൎത്തി തിരുമനസ്സുകൊണ്ടു്.

# ഉത്തരയാത്ര

൧

തൃപ്പൂണിത്തുറയപ്പൻ
തൃപ്പദമുൾപ്പൂവിലോർപ്പവർക്കെല്ലാം
കല്പകതരുവരകല്പന-
നല്പവിഭൂത്യുജ്ജ്വലൻ തുണക്കേണം.

൨

ഇദ്ദേവനുള്ളകരുണാമൃതസാരമേറെ-
റ്റുത്തേജിതാംഗകമൊരുത്തമരാജവംശം
മുത്തേറെയുൾച്ചിതറിമാടപദാഞ്ചിതം,ശ്രീ-
സത്തേലുമാറഘമകന്നു നികന്നുനില്പൂ.

൩

ഈരാജവംശത്തിലധീശപട്ടം
നേരാണ്ടു നൂറേഴിലണിഞ്ഞധന്യൻ
ശ്രീരാമവർമ്മാഭിധ,നിന്ദ്രനൊക്കും
പേരാർന്നു മിന്നുന്നപുരുപ്രഭാവൻ.

൪

ഇത്തമ്പുരാൻ വിഷ്ണുപദാസ്ഥപൂണ്ടു
നില്ക്കുന്നു നിത്യം, ഗരുഡൻകണക്കേ
മെത്തുംഭയംകൊണ്ടു ഭുജംഗവർഗ്ഗ-
മെത്തുന്നുമില്ലിങ്ങൊരിടത്തുമെന്നും.

൫

നരവരനിവിടന്നുദ്ര്യൽകൃപാസാരമേവം
ധരണിയെ നിഖിലാഘം നീക്കി രക്ഷിച്ചിടുമ്പോൾ
പ്രജകളനിശമേശ്ശും ക്ലേശമാഗ്ഗഭ്മേന്തും
വിധുമുഖികൾ വലഞ്ഞേററുന്ന നേരത്തുമാത്രം.

൬

ഈവണ്ണം കൊച്ചിവാഴും സുകൃതിമണിനിന-
ച്ചത്ര നൂററൊയ്മ്പതാകും
കൊല്ലത്തിൽ ചിങ്ങമാസേ ദിവസമിരുപതോ
ടൊന്നടുത്തന്നുഷസ്സിൽ
തൻവാസസ്ഥാനമാകുന്നൊരു കനകലസൽ-
കുന്നു വിട്ടാശുകാശീ-
ഗംഗാസ്നാനാദിപുണ്യോൽസുകനരിയ ഗൃഹം-
പൂകി പൂണ്ണത്രയീസ്ഥം.

൭

കാറിൽ കനത്തരസമാന്നെഴനള്ളിയോരീ-
ക്ഷോണിക്കധീശനനുയാത്രയടുത്തുചെയ്വാൻ
കൂറിൽകുളിത്ത പരിവാരജനങ്ങളെല്ലാം
മാനിച്ചണഞ്ഞു മതിമോദമുയത്തി മററും.

൮

പതിനഞ്ചാമൻ ശുഭമെതി-
യതിമഹിതൻ ഭ്രമിട്ടൽ കുമാരവരൻ
വിദുഷീമണിയാം വധുവൊടു-
മനുയാത്രക്കൊത്തൊരുങ്ങി നിവ്വിശയം.

൯

ശുഭഗുണനിധി നേത്ര്യാരമ്മയും തൽപ്രസാദാൽ
ചിലരുമനുഗതിക്കങ്ങൊത്തു ചേർന്നു, സഹർഷം
സുകൃതനിചയമേൽക്കാനാഗ്രഹം സജ്ജനങ്ങൾ-
ക്കുചിത,മിളമനക്കാക്കായതന്ന്യാദൃശം താൻ.

൧൦

എല്ലാററിലും നിപുണനാകിയ കൃഷ്ണമേനോ-
നില്ലാതെയില്ലരചനുറെറാരു കാര്യ്യമെന്നും
അല്ലാതെയാത്തദനുജാദികളും തെളിഞ്ഞി-
ച്ചൊല്ലാർന്ന ഭൂപനുടെ യാത്രയിലൊത്തൊരുങ്ങി.

൧൧

ദിവാൻ'ഫെർബട്ടെ'ന്നുമഹിത,നിഹയാത്രാധികൃതനാ-
ദ്വിജേന്ദ്രൻ കസ്തൂര്യ്യാഹ്വയ,നനഘരന്ന്യാധികൃതരും
നിജസ്വാമിക്കേവം സുകൃതരതിവന്നേററതിലതി-
പ്രഹർഷംപൂണ്ടാരന്നനുഗമനകൃത്യൈകരതരായ്.

൧൨

മാന്തിട്ടക്കുഞ്ഞുനമ്പൂതിരിയഖിലജന-
ശ്ലാഘിതൻ, സൽഗുണാഢ്യൻ,
ശാന്തശ്രീ നൃത്തരംഗം, കവികുലതിലകൻ,
പാണ്ഡിതീ മണ്ഡിതാശൻ,
ഇക്ഷോണീവല്ലഭൻതൻപ്രണയഗുണഗണ-
പ്രേരിതൻ, താനുമന്നീ-
യാത്രാമംഗല്യഘോഷം മുഴുവനനുഭവി-
ക്കുന്നതിന്നൊത്തൊരുങ്ങി.

൧൩

സ്നാനാദികൃത്യമുടനീസ്സുധി ചെയ്തുപിന്നേ-
പ്പൂർണ്ണത്രയീശനെവണങ്ങിയനൂനഭക്ത്യാ
അന്തഃപുരത്തിലരമെത്തിയിഹത്യദേവ-
ന്മാരേയു മാകലിതഭക്തി നമസ്കരിച്ചാൻ.

൧൪

പിന്നേത്തന്നമ്മപോലുൾപ്രിയമുടയമഹാ-
രാജ്ഞിയേക്കൈവണങ്ങി-
ത്തന്നിഷ്ടം കാര്യമോതിത്തരളരുചി,വലം-
വെച്ചു വന്ദിച്ചുഭക്ത്യാ
പിന്നീടാത്താനുവാദം വിവരമനുജമാ-
രോടുമോതി സ്വസൗധം
തന്നിൽച്ചെന്നങ്ങു വിപ്രോത്തമകുലവിഹിതാ-
ശിസ്സു മേറ്റേറ്റുഹർഷം.

൧൫

ഇളയനൃപന,ശേഷശ്ലാഘിതോദാരകീർത്തി
പ്രസര,നനഘശീലോല്ലാസി,മൂന്നാംമഹീശൻ
ഇതരനൃപകുമാരശ്രേഷ്ഠരെ,ല്ലാം തെളിഞ്ഞീ
ക്ഷിതിപനെയഭിവന്ദിച്ചേറെ നന്ദിച്ചുനിന്നാർ.

൧൬

വന്നെത്തീസന്മുഹൂർത്തം,നരവരനഖില-
ന്മാരൊടും യാത്രചൊല്ലി-
സ്സന്നാഹോദാരവേഷൻ,വിഭുദിനകരഭാ-
സ്സേന്തി നൽകാറിലേറി

മന്ദസ്മേരാനനശ്രീയൊടു വഴിയിലനേ-
കോപചാരങ്ങളീക്ഷി-
ച്ചന്നെത്തിച്ചേൎന്നു ചെന്നൊട്ടുരമണിയൊടു നൽ-
കൃഷ്ണലീലാലയത്തിൽ.

൧൭

ഇറണാകുളമെന്നപട്ടണത്തിൽ
ജനമന്നേരമിയന്നഹൎഷമെന്തോ
ശിവരാമ,കഥിക്കുവാനിവന്നി-
ല്ലറിവും നാവുമതിന്നടുത്ത വാക്കും.

൧൮

കുളിച്ചുടൻ ചെയ്തുമഹേശദൎശനം
ദ്വിജോത്തമാശിസ്സുകളേററു, ഭക്ഷണം
കഴിച്ചു ഭൂവല്ലഭനുച്ചനേരമൊ-
ത്തിറങ്ങി മെല്ലേപ്പുകവണ്ടികേറുവാൻ.

൧൯

ഈയാത്രയിൽ ക്ഷിതിപതിക്കുയഥേഷ്ടമോട്ടാൻ
തീവണ്ടിയൊന്നുസവിശേഷമശേഷമാന്യം
അന്നേൎപ്പെടുത്തി സചിവാഗ്രണി, പുഷ്പകാഖ്യ-
യേൽക്കും വിമാനമിതുകാണ്കിലുടൻവിമാനം.

൨൦

തൃപ്പിക്കാരിരുവരി മുന്നിലൊത്തു,യന്നു-
ള്ളശ്വത്തിൻയുഗളിവഹിച്ചവണ്ടി,കേറി
മാൎഗ്ഗത്തിൽസകലജനാക്ഷിഹൎഷമേകി
ക്ഷോണീശാഗ്രണി പുകവണ്ടിമുററമാൎന്നാൻ.

൨൧

തദാ ദിവാൻവന്നവിടേക്കരം പിടി-
ച്ചിറക്കി നൽപൂക്കളണിഞ്ഞപന്തലിൽ
കസാലമേൽ സൈ്വരമിരുത്തി നാഥനിൽ
പ്രസാദമേററി,നിഖിലാത്ഥ്യസൽക്രിയൻ.

൨൨

ഉദ്യോഗസ്ഥന്മാരെയും തത്രവന്നോ-
രന്യന്മാരാം മാന്യരേയും തരത്തിൽ
ചൊല്ലിക്കാണിച്ചദ്ദിവാനൊത്തനല്ല-
ശ്രീയോലും തൻ ബങ്കളാവാന്നു ഭൂപൻ.



൨൩

അങ്ങല്പം വിശ്രമിച്ചാസ്സചിവനൊടുചിതം
കാര്യമോരോന്നു ചൊല്ലി..
ധന്യൻ ക്ഷോണീമണാളൻ നിജപരിജനമൊ-
ത്തേവരാലും സഹർഷം
സന്ദൃശ്യൻ,സാധുസംരക്ഷക,നഥ മണിര-
ണ്ടിന്നു തീവണ്ടികേറി-
സ്സാനന്ദം യാത്രചെയ്താൻ, വലിയവെടിരവം
തത്രവീണ്ടും മുഴങ്ങി.

൨൪

'ധൂമജ്യോതിസ്സലിലമരുദാധാര'മീവണ്ടിയബ്ദ-
ശ്രീമത്തുച്ചസ്വനമൊടനലജ്വാലയാം മിന്നലേന്തി
സന്തോഷത്താൽ സകലമനുജന്മാൎക്കുമുല്ലാസകൎത്താ-
യെന്തോവന്തോതൊരുജവമെടുത്തോടി,ദിവ്യാധ്വയോ
(ഗാൽ.

൨൭

ആപ്പീസ്സിലൊക്കെയുമനേകജനോപചാരം
കൈക്കൊണ്ടു തൃശ്ശിവപുരത്തിലഹോ വിശേഷാൽ
നൽപന്തലിട്ടതിലിറങ്ങിയിരുന്നു നാനാ-
മാന്യാധികൃൽപ്രഭുജനാച്ച്നമേറ്റുനാഥൻ.

൨൮

മാലാ മംഗലപത്രജാലമധികം മാനിച്ചനേകം ജനം
ഭൂലോകേശ്വരകണ്ണപാണികളിലായപ്പിച്ചു, വാദ്യസ്വനം
നാലാശക്കകവുംമുഴങ്ങി, വെടിനിസ്വാനം വിജൃംഭിച്ചു,
നൽ-
ചേലോലുംപുകവണ്ടിയേറിനൃപനുംയാനംതുടന്നീടിനാൻ

൨൯

മുള്ളുക്കരെ വിശേഷിച്ചു പാലിയത്തച്ചനുല്ലലം
ചെയ്തു സൽകൃതിയേറേറ്റെ പ്രീതിപൂണ്ടെഴുനള്ളിനാൻ.

൩൦

ദിനമണിയാറാടാനും
മണിയാറാവാനുമൊത്തൊരുങ്ങുമ്പോൾ
ഭാരതനദിയുടെ തെക്കേ
വക്കത്തെത്തിച്ചു വണ്ടി നിത്തി നൃപൻ.

൩൧

ചെറുതുരുത്തിയിലക്ഷണമുത്ഥിതം
വലിയൊരുത്സവമെന്തിവനോത്തുവൻ
കതിനനിസ്വനമേറെമുഴങ്ങി, നൽ-
സുഖമിയററിയ വാദ്യരവങ്ങളും.

൧൦

ദേശമംഗലമഹീസുരോത്തമനടുത്തു-
വന്നവികലാദരം
മാലയിട്ടതു സന്തോഷമേററഥ സമസ്ത-
സേവ്യനവനീശ്വരൻ
കാറു്,കാ,ലരിയവണ്ടി, മഞ്ച,ലിവകൊണ്ട-
ണഞ്ഞിഹ തിരക്കമുററ്-
ക്കുറിയന്ന ജനരാശി, കണ്ടു ജലരാശി-
പോലതുലവിസ്തരം.

൧൧

കാറെത്തിച്ചേർന്നു്, വേണ്ടുംവിധമിരുളുദിതം
വണ്ടിവിട്ടായതേറി
സ്വൈരം മന്ദംചരിച്ചന്നൃപതി മുദിതനായ്
കണ്ടുനൽ കാഴ്ചയെല്ലാം
വിദ്യുദ്ദീപങ്ങളെങ്ങും തെളുതെളെ വിലസീ,
മാർഗ്ഗപാർശ്വങ്ങളിൽ പൊൻ-
വർണ്ണം ചിന്നുന്ന വാഴക്കുലകളുമലർമാ-
ല്യങ്ങളും തൂങ്ങി ഭംഗ്യാ.

൧൨

മുന്നിൽ തോക്കേന്തിലാത്തി പടുഭടനികരം,
പിന്നിലായിട്ടിവാനും
പേഷ്കാരും മററു മോരോ മഹിതരുമുദയൽ-
ഖേദമോദം നടന്നാർ.

ഇത്തോതിൽ ഘോഷയാത്രക്കടയമഹിമകാ-
ണാത്തവർക്കുള്ള കണ്ണിൻ-
ദുഷ്കാലം നീക്കവാനില്ലൊരുവഴി,സുകൃതി
ശ്ലാഘ്യമീ വൃത്തമെന്നും.

൨൨

തെററന്നു മംഗളവിളക്ക നിരന്ന സൌധ-
മിററത്തു പന്തലിലിറങ്ങി മഹീമഹേന്ദ്രൻ
മററുള്ള മാന്യരെയകുണ്ഠമകററി, മുമ്പി-
ലെത്തിച്ചതൻപരിജനങ്ങളൊടൊത്തുചേന്നാൻ.

൨൪

നീരാടി,യന്നിയതകൃത്യമുപാചരിച്ചു,
സാരാന്നമാസ്ഥയൊടശിച്ചു,ഘനിദ്രയാലേ
ഈരാജമൌലിമണിയന്നിശനീക്കി, നിദ്ദോ-
ഷാരാധനപ്രിയ,നുണന്നെഴുന്നേററു വീണ്ടും.

൨൫

സ്നാനാദികൃത്യമുടനന്നുകഴിച്ചസാരം
വിശ്രാന്തിയേററൊരുമണിക്കുരുഹഷ്വേഗാൽ
വന്നേറിടും നിജ ദിദൃക്ഷുജനങ്ങളേസ്സൌ-
ജന്യോചിതാദരമിളേശനനുഗ്രഹിച്ചാൻ.

൨൬

നമ്പൂതിരിപ്രകരമംഗളപത്രമാലാ-
സമ്പ്രീതനായവരെയും കൃതകൃത്യരാക്കി
തൻപൂവ്വനിശ്ചയമതോത്തഥ കേരളീയാ-
യുവ്വേദവൈദ്യകുലശാലയിലേക്കിറങ്ങി.

൩൭

അന്നേരം വല്ലഭക്ഷോണിപനനഘതമൻ
  കൃഷ്ണവർമ്മാഭിധാനൻ,
കൊല്ലങ്കോട്ടുഴിവാഴും കുശലധിഷണനാം
  വാസുദേവക്ഷിതീശൻ,
ചൊല്ലേറും പത്മനാഭൾപ്രിജനിഘഭരണ-
  പ്രോദ്യതൻ മററുമോരോ
മാന്യന്മാരേവമങ്ങേവരുമരചനെഴു-
  ന്നള്ളുവാൻ കാത്തുനിന്നാർ.

൩൮

കാറൊത്തവർണ്ണനെ മനസ്സിലിരുത്തി നല്ല
കാറിൽകരേറി വിചരൽസചിവാദിയുക്തൻ
ഈ വിശ്രമാന്യമതി 'ധാർമ്മികചക്രവർത്തി'-
യെത്തും ക്ഷണത്തിലെതിരേററവരേററിഘർഷം.

൩൯

വിപുലവിമലമേററം ഹൃദ്യമീവൈദ്യശാലാ-
പരിസര,മതിലോരോ ചിത്രശില്പങ്ങളും കണ്ടും
ഇരുസഹചരയോഗം, പൂണ്ടു മാന്നാസ്സദസ്സിൽ
സുകൃതിമണിലസിച്ചു വിണ്ണിലിന്ദുൻകണക്കേ.

൪൦

ബ്രഹ്മശ്രീവൈദ്യരത്നം ഭിഷഗണിമണിയാ-
  മൂസ്സു നാരായണാഖ്യൻ,
പുണ്യശ്രീ വൈദ്യവൈചക്ഷണിയുടെ നിലയം
  വാരിജൻ കുഞ്ഞസംജ്ഞൻ,

ധന്യൻ ശങ്കുണ്ണിയച്ചൻ ഗുണമുടയ ഭിഷ-
ക്കേ,വമാരോഗ്യരക്ഷാ-
മർമ്മജ്ഞന്മാർ നിറഞ്ഞുള്ളൊരു സഭയെവിടെ
സ്സുസ്ഫുടം പ്രോല്ലസിച്ചു.

൪൭

ഏതൽസഭാർപ്പിതസുമംഗളപത്രമേററു
വായിച്ചുണർത്തി വസുദേവജരാജവീരൻ
സാരജ്ഞനാകിയദിവാനതിനുത്തരത്തേ
സ്സാരസ്യമോടഥ കൊടുത്തു നൃപാനുവാദാൽ.



൪൮

അക്ഷണം ജയജയേതി ഘോഷമഖിലാന-
നങ്ങളിലുയർന്നതേ-
ററക്ഷമാപതിയതിപ്രസന്നനെഴുനേററു
തൽപ്രകൃതയാത്രയിൽ
രക്ഷണത്തിനുരുഭക്തിപൂർവ്വകമനുസ്മ-
രിച്ചു ജനമൊക്കയും
ത്ര്യക്ഷപതിയൊടൊരർത്ഥനം വിനയനൈപു-
ണത്തൊടു നടത്തിനാർ.

൪൯

കോവിലകത്തെഴുനള്ളി
ക്കളിയും മററും കഴിച്ചു പിന്നെ നൃപൻ
ഉന്നതസൌധഗനെങ്ങും
ദീപമസംഖ്യം ജ്വലിപ്പതീക്ഷിച്ചാൻ.

൪൪

പുഴവക്കത്തഞ്ചുരസാൽ
പ്രതിബിംബിച്ചുള്ള ദീപ്രദീപകുലം
എന്തെന്നില്ലാത്തുള്ളൊരു
കൌതുകമേകീ ജനാധിപാക്ഷികളിൽ.

൪൫

തദനുസപരിവാരം കാറിലേറിസ്സുവേഷൻ
നരപതി ശകടാപ്പീസ്സിങ്കലാഘോഷയോഗാൽ
അവികലരസമെത്തി സത്വരം, സജ്ജിതം ത-
ന്നനലശകടമേറിക്കാണികൾക്കേറ്റി ഹർഷം.

൪൬

ആസ്ഥാനത്തൊത്തുചേർന്നെത്തിയ സുകൃതികളോ-
ടൊക്കയും യാത്രചൊല്ലി
പ്രത്യേകം തൻ ദിവാനിൽ പ്രണയമൊടവനീ
രക്ഷണോൽകൃഷ്ടഭാരം
ഏല്പിച്ചുദ്യോഗിവർഗ്ഗാദൃതനഥമണിയെ-
ട്ടിന്നുടൻ വണ്ടിനീക്കി-
സ്സാനന്ദം യാത്രചെയ്താസ്സരണിയിലുലവ-
ക്കോട്ടുനിർത്തീ, സ്വയാനം.

൪൭

അന്നേരം വന്ന ചിറ്റൂരധികൃതരെയപേ-
ക്ഷിച്ച തദ്ദേശവിപ്രൌ-
ഘാശീർവ്വാദങ്ങളേറ്റഞ്ചിതജവമൊടുഷ-
സ്സിങ്കലാബ്ബങ്കളൂരിൽ

സ്വൈരം ചെന്നെത്തിമർത്ത്യേശ്വരമണി മണിയെ
ട്ടിന്നു തൽകാലമൊട്ട-
ല്ലാൾക്കൂട്ടം തത്ര, വീണ്ടും വലിയവെടിമുഴ-
ക്കത്തിലെങ്ങും കുലുങ്ങി.

൪൮

മൈസൂർദിവാൻ സപദി വന്നഥ വണ്ടിവിട്ടു
താഴത്തിറങ്ങിയൊരു ഭൂപനെയാദരത്താൽ
ആചാരപൂർവ്വമെതിരേറ്റവിടത്തിലുള്ള
രാജാധികാരികളെയൊക്കമുറക്കു കാട്ടി.

൪൯

പൗരാധികാരിയുടെ മംഗളമാലയേറ്റു
ചിത്രാംബരാസ്തൃതവഴിക്കു നടന്നു കാറിൽ
കേറീനൃപാതിഥിനിലക്കവിടുന്നടുത്ത
'കൌമാരമന്ദിര'മണഞ്ഞു, ദിവാൻ പിരിഞ്ഞു.

൫൦

ആപ്പീസ്സിലന്നു പല കൊച്ചിജനങ്ങളും വ-
ന്നുൾപ്പൂവിലിക്ഷിതിപനേറ്റ മുയത്തി മോദം
ഇത്തമ്പുരാന്റെയനുഗാമിജനങ്ങളും നൽ-
കാറിൽക്കരേറി നൃപവാസഗൃഹത്തിലെത്തി.

൫൧

പിന്നെസ്നാനാദികൃത്യങ്ങളുമശനവു-
മെല്ലാം യഥേഷ്ടം കഴി-
ച്ചുൾച്ചിന്നും മോദേനനാട്ടാർപലരെയുമവിടെ
ക്കണ്ടു, കാപ്പിക്കുശേഷം

വേഷം സൂൎയ്യാഭ്യമാന്റെ,ത്തിയ പല സുമഹാ-
ന്മാരെയും സന്നിരീക്ഷി-
ച്ചാത്മീയന്മാരൊടൊപ്പം പല പരിസരദൃ-
ശ്യങ്ങളും ചെന്നുകണ്ടാൻ.

൨൨

പഴകിയൊരരമന,തോട്ടം
പുകളിയലും നൽസ്ഥലങ്ങളിവയെല്ലാം
കണ്ടങ്ങധികൃതസൽകൃതി
പൂണ്ടിങ്ങെത്തീടിനാൻ ദിനാന്തമൊടും.

൨൩

എന്തു തിരക്കായാലും
സാന്ധ്യവിധിക്കില്ല ഭംഗമൊരുനാളും
ഈസ്സൽകൃതിക്ക,തുവിധമ-
നെല്ലാം ചെയ്തുൾസ്സുഖേന നിശനീക്കി.

൨൪

അന്നും കാലത്തു കൃത്യം പതിവുപടി കഴി-
ച്ചുത്തരക്കാഴ്ചയോരോ-
ന്നെത്തിക്കണ്ടാദരിച്ചും യുവനൃപസചിവേ-
ന്ദ്രാദ്യരേ സ്സൽകരിച്ചും
സന്തോഷം ബാഢമുൾക്കൊണ്ടുപചിതവിഭവം
'ദേവഹള്ളി'ക്കണഞ്ഞാ
വിദ്യുദ്ദീപം തുറന്നും നൃവരമണിനയി-
ച്ചീടിനാൻ നേരമെല്ലാം.

൩൬

പിററന്നാളുഷസി കൃതാൎത്ഥനാത്തഹൎഷം
വന്ദിച്ചെത്തിയ മലയാളിമൎത്ത്യസംഘം
നന്ദിച്ചുൽകടരസമൂട്ടി, രാത്രിനേരം
വന്നപ്പോൾ സുധി മഹിസൂൎക്ക് യാത്രചെയ്യാൻ.

൩൭

ആപ്പീസ്സിലൊയ്മ്പതു മണിക്കെഴുനള്ളിയങ്ങും
വിദ്യോന്നതാധികൃതർ വന്നുപചാരമാല്യം
അൎപ്പിച്ചതേററു കുശലം ചിലതോതി,മന്ദം
തീവണ്ടി തന്നകമണഞ്ഞു വിശിഷ്ടശോഭം.

൩൮

മണി പതിനൊന്നാകുമ്പോൾ
മണിയടികേട്ടാശു വണ്ടി മണ്ടി ജവാൽ
കാലത്തെട്ടിനു മഹിസൂ-
രാപ്പീസ്സിൽ ചെന്നുനിന്നു മന്ദജവം.

൩൯

ഓടുന്ന ദിക്കിലിരവും പകലാക്കിടും നൽ-
ദ്ദീപം തെളിഞ്ഞധികമന്നഖിലാൎത്ഥ്യയോഗം
ആണ്ടുള്ളൊരീയനലവണ്ടി ലഭിച്ച ഭാഗ്യ-
മെന്തോതിടേണ്ടു നിയതം നിഖിലാൎച്ചനീയം.

൪൦

അന്നേരമീയരിയ 'ധാൎമ്മികചക്രവൎത്തി'
തന്നെസ്സഭീതിബഹുമാനവിനീതിഹൎഷം
വന്നേധിതാശമെതിരേററു,യുവേശയുക്തൻ
സന്നേതൃയോഗി മഹിശൂരമഹീമഹേന്ദ്രൻ.

൩൦

ഇരുവരുമുരുമോദാൽ കൈപിടിച്ചങ്ങിറക്കീ
നഗരപരിഷദീശൻ വന്നുടൻ മാലചാർത്തീ
അരിയൊരധികൃതന്മാരേപ്പുറഞ്ഞത്ര കാട്ടീ,
വലിയ വെടിമുഴങ്ങീ രണ്ടുമൂന്നല്ല വീണ്ടും.

൩൧

തദനു ശുഭഗഭീരം വാദ്യഘോഷം മുഴങ്ങീ-
ടവെ, നൃവരിരുപേരും തമ്മിലൊത്തഞ്ചിതാഭം
ഭടനിരകൾ നടത്തും തൽപ്രണാമങ്ങളേറ്റാ-
ത്തുരഗവരചതുഷ്കം ചേർന്നയാനത്തിലേറി.



൩൨

ഉചിതംപോലഖിലക്കും
വാഹനമവിടേശ്ശരിക്ക സജ്ജ,മഹോ
കലിയുഗമിതിലേധർമ്മജ-
നൃവരൻ താനീക്ഷിതീശ,നഖിലാർച്ച്യൻ

൩൩

തുപ്പാക്കിക്കാരനവധി കുന്തമേന്തുവോരും
പൊല്ലീസ്സാന്വരുമകമ്പടിക്കസംഖ്യം
ആൾക്കൂട്ടത്തിനു മിഴിമോദമേററിയുംകൊ-
ണ്ടായാനം വഴിയിൽ നടന്നു സാവധാനം.

൩൪

ഇക്ഷോണിപർക്കുടയ മംഗളഘോഷയാത്രാ-
സംവീക്ഷണത്തിനണയുന്ന ജനപ്രവാഹം
വന്നേറിടുന്നതു മുറക്ക തടുത്തുനിർത്താൻ
പൊല്ലീസ്സുകാരിരുപുറത്തുമെടുത്തു യത്നം.

൩൭

അക്ഷോണീവല്ലഭൻ, തന്നുടെ 'ലളിതമഹാൾ'
മന്ദിരത്തിങ്കലാക്കി-
ട്ടിക്ഷോണീലോകനാഥാതിഥിയൊടുവിടവാ-
ങ്ങിച്ചു മന്ദം പിരിഞ്ഞാൻ
ഇദ്ദേവൻ നിത്യകൃത്യങ്ങളെ മുഴുവനുമ-
ങ്ങിച്ഛപോലേക്കഴിച്ചി-
ട്ടല്പം വിശ്രാന്തിയേററിട്ടിരുമണിയൊടുനൽ
കാറതിൽ കേറിവീണ്ടും.

൩൮

ചൊല്ലേറീടും 'ജഗന്മോഹന'മരമന,യ-
ശ്ശാലയം,കാഴ്ചബംഗ്ലാ-
വെ,ന്നല്ലാപ്പുണ്യയശ്രീ കുതിരകളിയലു-
ന്നൽസ്ഥലം നിസ്തുലാഭം
നാനാകൈവേലശാലാപണനഗരമഹാ
രാജമാർഗ്ഗങ്ങളെല്ലാം
നോക്കിക്കണ്ടാത്തഹർഷം നിജവസതി നിന-
ച്ചാനു സന്ധ്യക്കു മുമ്പിൽ.

൩൯

അതിൻകാര്യസൌകര്യമെല്ലാം നിനച്ചാ-
ലതിസ്വർഗ്ഗമെന്നോതിടാമീസ്ഥലത്തേ
കുളിച്ചദ്രിമേലുള്ള ചാമുണ്ഡിയേയും
നമിച്ചാനു ശേഷം സുകൃത്തിക്ഷിതീശൻ.

൩൮

ഇക്കന്നയന്റെ വിലസുന്നിതു, കാറിലേറി
പ്പോകുംവഴിക്കു പുരിയിൽ പുരുശോഭമെങ്ങും
മിന്നുന്ന വൈദ്യുതവിളക്കുകളെണ്ണമെന്യേ
വീക്ഷിച്ചൊരീ ക്ഷിതിപനേററു വിശേഷഹർഷം.

൩൯

കാവേരിയെന്നൊരാപ്പുഴ
കലിതരസോല്ലാസമീവസുന്ധരയേ
ഭൂഷിപ്പിച്ചു ചരിപ്പതു
ഭുവനതലത്തിൽ പ്രസിദ്ധമൊന്നല്ലോ.

൪൦

മുമ്പിങ്ങു വാണ വസുധാപതി പാപതാപം
വെല്ലുന്നൊരിപ്പുഴയെ നാട്ടിനു നന്മ കൂട്ടാൻ
ബന്ധിച്ചു നിത്തുവതിനോ, ബഹുലക്ഷകോടി-
വിത്തവ്യയത്തൊടണകെട്ടിയതിപ്രശസ്തം.

൪൧

കണ്ണെമ്പാടുമിയന്ന,നാവിലജലം
ദേശാന്തരാവശ്യമാ-
യെന്നും ദൂരമൊഴുക്കിയേറെ നെടുതാം
പാലം കണക്കങ്ങിനേ
കണ്ണമ്പാടിയണക്കെഴുന്ന നിലനിൽപ്പും
മധ്യമാന്റംബതൻ-
നിൽപ്പും നിസ്തുലശോഭമിന്നതു നിനക്കും
തോറുമത്യത്ഭുതം.

൨൫

ഒരുദിനമവിടെയുമിസ്സുധി
നരപതിയെത്തിജ്ജനാവലീ മഹിതൻ
കാവേരിതൻ നിഷേവ-
ക്കിടയിലഹോ കണ്ടു വേണ്ടപോലെല്ലാം.

൨൬

കുളി,യശന,മശേഷം കാഴ്ച,യാനങ്ങ,ളെന്നും
ശയന,മിവമഹീശന്നെന്നപോലാശ്രിതൎക്കും
അതുലസുഖദ,മീമട്ടാശ്രിതപ്രീണനം താൻ
വലിയൊരു സുഖമായ്ക്ഷ്മോണിപന്മാൎക്കു പണ്ടും.

൨൭

രാവിദ്ദേവനുറങ്ങും മുമ്പെ,ങ്ങുമേറെ പ്രശസ്തരായ്
മേവും നൽപാട്ടുകാരങ്ങുപാടീ രാജാജ്ഞയാൽസുഖം.

൨൮

ഏവം മൂന്നുദിനങ്ങളിൽ പലതുമായ്
കാണേണ്ടതത്യാദരാൽ
കണ്ടും ഭൂപതിവീക്ഷണോത്സവരസം
പൂണ്ടും വിരാജൽപടം
രണ്ടുവ്വീശരിണങ്ങി നിൽക്കവതെടുപ്പിച്ചും
പരംമൈത്രിയും-
കൊണ്ടും രാത്രി നിനച്ചുറച്ചു നൃവരൻ
യാത്രക്കന്നാദരം.

൭൬

'ഗോശ്രീശ'നന്നേറെയഭീഷ്ടനായോ-
രാ'ദേവരാജൻ' നൃവരാധികാരി
സമ്മാനമൊന്നാംതരമേററതോക്കി-
ലിമ്മേദിനീശോത്തമതുഷ്ടിചിഹ്നം.

൭൭

മണിയെട്ടിനു കാറിലായുവക്ഷ്മാ-
വരനൊത്തേറിയണഞ്ഞു വണ്ടിമുററം
രഥമേറവെയക്ഷിതീശനും വ-
ന്നുചിതം കണ്ടു പിരിഞ്ഞു കുന്നിതാശം.

൭൮

ആ വണ്ടി വിട്ടു,നിയതം മണിതിട്ടമെട്ടേ-
കാലിന്നനൂനവിഭവം മഹിശൂരഗേഹം
കാലത്തൊരേഴുമണിയൊത്ത,ധികാരിപൂണ്ണ്-
മാന്ത്രു ശുഭം 'ഹരിഹരാ'ഭിധമാം നികേതം.

൭൯

കൽക്കട്ടർതൊട്ടു പലർ വന്നിഹ വേണ്ടതെല്ലാം
സജ്ജീകരിച്ചുദിതമംഗളവാദ്യഘോഷം
നിൽക്കുന്നതീസ്സുകൃതികണ്ടു കനിഞ്ഞു കാറിൽ
ചെന്നെത്തി സത്വരമിഹത്യനൃപാലയത്തിൽ.

൮൦

കാർവിട്ടിറങ്ങിയവിടേ ദ്വിജസംഘമൊത്താർ-
ന്നാശീവ്വദിച്ചരിയസംസ്കൃതഭവ്യപത്രം
അപ്പിച്ചതേററഖിലവിജ്ഞവരിഷ്ഠനാകും
'മാന്തിട്ട'വിപ്രമണിയൊത്തുവിശിഷ്യപാത്താൻ.

വൃഫ

മംഗല്യമേറെ വിളയുന്നതുകൊണ്ടു 'തുംഗ-
ഭദ്രാ'ഖ്യയാണ്ടൊഴുകിടും നദിയിൽ പ്രസാദാൽ
സ്നാനാദികൃത്യമഖിലം വിരചിച്ചു പുണ്യ-
ക്ഷേത്രത്തിലീശ്വരസമച്ചനവും കഴിച്ചാൻ.

വൃവ

മഹിസൂർ ദേവസ്വക്കാ-
രധികൃതരവിടത്തിലാസ്ഥയാണ്ടെത്തി
പല പല മംഗലമവികല-
മുദിതമഹോത്സാഹമേറ്റു നിറവേററി.

വൃന

പിന്നീടരമനയിൽ ചെ-
ന്നശനവുമെല്ലാം കഴിച്ചു പരിഹൃഷ്ടൻ
തന്നുടെ സചിവാദികളൊടു
മന്നിശയിൽത്തന്നെ വണ്ടി കേറി നൃപൻ.

വൃർ

'ബെൽഗാ'മാപ്പീസ്സിലെത്തി നരവരതിലകാ-
വിഷ്ടമീ വണ്ടികാല-
ത്തേഴിന്നു,ദ്യോഗിവർഗ്ഗം, കൃതമതി'കരുവാഡി'
ക്ഷിതീശാധികാരി,
കാഴ്ചക്കെത്തിത്തിരക്കും ബഹുജനനിവഹം,
മംഗലാഘോഷ,മെല്ലാ-
മുല്ലാസം ഹൃത്തിലേററി, നൃവരനുമലായാ-
ളിപ്രജാഹർഷവായ്പും.

൧൯

വണ്ടിവിട്ടളവു കൈരളാധികൃൽ-
ക്കൂട്ടമേകിയൊരുദാരമാലയും
സ്വീയകാന്തയെ വധുക്കളാദരി-
ച്ചിട്ടമാലയുമിയററിയുംപ്രിയം.

൨൰

അഥസരസമദൂരേ സജ്ജിതം രാജയോഗ്യം
നിലയവരമണഞ്ഞിട്ടാത്മകൃത്യങ്ങളെല്ലാം
കുതുകമൊടു കഴിച്ചുച്ചശേഷം നൃപൻ തൽ-
സുജനഗണമൊടാത്മച്ഛായയും സ്വീകരിച്ചാൻ.

൨൧

'കരുവാഡി'യുവക്ഷിതീശനെത്തി-
ട്ടഥകണ്ടൂ, യുവരാജ്ഞി തന്നടുക്കൽ
നിജദാരജനത്തെ വിട്ടയത്തീ
ഹൃദിഹർഷം സദുപാസ്യനിക്ഷിതീശൻ.

൨൨

അന്നു രാത്രിയവിടം വെടിഞ്ഞു മണിയെട്ട
രക്കു ശകടാലയം
ചെന്നണഞ്ഞു നൃപ,നാവിവണ്ടിയതുപിന്ന
ട്ടത്ത ദിവസാദിയിൽ
ഏഴരക്കു പുകളാന്ന 'പൂന'യിലടുത്തു
നിന്നസമയത്തഹോ
പൂരിതാശമവിടത്തിലുണ്ടുകുതുകത്തി
ലാണ്ടസുജനോൽകരം.

൮൯

കൊച്ചിക്കാരധികൃതരങ്ങുമെത്തിനിൽപ്പു-
ണ്ടച്ഛന്നാദരമവരേററുതമ്പുരാനേ
ഉൾച്ചിന്നും കുതുകമിയന്നുമാലയിട്ടാ-
രച്ഛിന്നംമതിരസമിക്ഷിതീശനെഞ്ചും.

൯൦

മാലകൾ പലരും പല പല
മാലകലാൻ മൂലമെന്നുറച്ചുമുദാ
ശ്രീലഗുണാലയനാമീ
മൂലനൃപാലാംഘ്രിമങ്കലർപ്പിച്ചാർ.

൯൧

സജ്ജനിസ്സ്വധിജനാധിപൻതദനുനിശ്ചി-
താലയമണഞ്ഞുനീർ
മജ്ജനാദിനിജകൃത്യമാകവെനടത്തി
വിശ്രമകൃതാർത്ഥനായ്
അദ്ദിനംതുരഗവേഗമത്സരമടുത്ത-
ദിക്കിലഖിലാദൃതൻ
ഹൃദ്യ,മിദ്ധരുചികണ്ടു,കണ്ണുരസമെത്തി
വീണ്ടുമിഹസന്ധ്യയിൽ.

൯൨

നന്നുറക്കുള്ള കൃത്യങ്ങളെല്ലാം ചെയ്തുന്നാറയ്ക്കകം
നിർമ്മലൻ നൃപതിശ്രേഷ്ഠൻ ചെന്നുറങ്ങി യഥാസുഖം.

൪൩

പിററന്നാൾ കന്നിയൊന്നാംദിനമുഷസിനിജം
കൃത്യമെല്ലാം നടത്തി
പ്രത്യഗ്രംകാറുകേറിപ്പുരവരവിഭവോ-
ല്ലാസമോരോന്നു കണ്ടും
വിശ്വശ്ലാഘ്യംശിവാജിപ്രതിമയരികിലീ
ക്ഷിച്ചുകൊണ്ടാടിയും തൻ-
വീക്ഷക്കൾകണ്ണയുൾക്കൊണ്ടവരിലതുലമാം
ചാരിതാർത്ഥ്യം കൊടുത്തും.

൪൪

ഉൾത്താരിൽ പ്രീതിയേററും പരിജനഹൃദയോ-
ല്ലാസമേററിസ്സുഖിച്ചും
ശസ്ത്രശ്രീയാന്നബോംബേഗ്ഗവർണരുടെ വിലോ-
കത്തിലേററം രസിച്ചും
സോദന്വേഷം രണ്ടുനാളീപ്പുരിയിലഥകഴി
ച്ചാശുമൂന്നാം ദിനത്തിൽ
സൈ്വരംതീവണ്ടികേറിത്തെളിവധികമിയ-
ന്നെത്തിബോംബെക്കമീശൻ.

൪൫

അന്നേരം മണിയഞ്ചുതാനവിടെയും
കൊച്ചിപ്രജാസംഘവും
വന്നേറിപ്പലമാന്യരും സകുതുകം
വെവ്വേറെമാലാർപ്പണം

ചെയ്യേണ്ടുരിസഹസ്രമാളുകളുടൻ
　　ചേന്നൊത്തുസന്മംഗളം
ഘോഷിക്കും ജയശബ്ദമേററവനിപൻ
　　പ്രാപിച്ചു വാസസ്ഥലം.

൪൩

'പെട്ടിയാല'നൃപമൌലിതൻവിഭവമേറു-
　　മായരമനക്കയ-
ന്നുണ്ടുമൂന്നുനില,ഭിത്തിയും നിലവുമെത്ര
　　സുന്ദരമകങ്ങളും
കഷ്ടിയല്ലകുതുകം വളത്തുമഖിലംസു
　　രേന്ദ്രനു,മട്ടക്കലായ്
കണ്ടിടാംസകലവിസ്മയാവഹവിഭൂത-
　　മാന്നൊരുസമുദ്രവും.

൪൪

ദിനമണിയും നൃപമണിയും
　　തൽക്ഷണമാറാടി മുങ്ങി വേണ്ട വിധം
നിജകൃത്യങ്ങൾ നടത്തീ
　　സുകൃതികളേൽക്കില്ല വിഘ്നമൊരുനാളും.

൪൫

പിററന്നാൾ കുളി നിത്യകൃത്യമഖിലം
　　ചെയ്തീക്ഷിതീശോത്തമൻ
ചുററീകാറിലടുത്തു കണ്ടവയെടുത്തോ-
　　താവതല്ലേവനും

വിസ്താരം പരമുള്ളവീഥി, മലയാംകുന്നെ,-
ങ്ങുമോടുന്നൊരാ-
വിദ്യുച്ഛക്തിരഥൌഘ, മിദ്ധവിഭവം
ഷാപ്പോ,ക്കയത്യത്ഭുതം.

൯൯

കപ്പൽ വന്നരികെനിൽക്കുമാസ്ഥലം
വിൽപ്പനക്കരിയവസ്തു സഞ്ചയം
അല്പമല്ലിഹവിഭൂതി,വിഷ്ണുവിൻ
തല്പവും പറയുവാൻ കുഴങ്ങിടും.

൧൦൦

കപ്പലിൽ പുതിയ കാഴ്ചയും ലസൽ-
പുഷ്പവല്ലികളനേകമുള്ളതും
ഇപ്പറഞ്ഞ നൃപനന്നുചെന്നുക-
ണ്ടല്പമല്ലരസമേററതക്ഷയം.

൧൦൧

വന്നെത്തിക്കാണുവോർതൻ പലവിധമുപചാ-
രങ്ങളേൽക്കുന്നതിന്നും
തന്നെത്താനായവർക്കൊക്കയുമുചിതമഹാ-
നന്ദമേറുന്നതിന്നും
സന്നദ്ധൻതമ്പുരാനീസ്സുകൃതി, പുകളെഴും
ബോമ്പയാംപട്ടണത്തി-
ന്നൌന്നത്യം,കൂട്ടിയന്നെ,ന്നറിയണമെവരും
നോക്കുവിൻ ഭാഗ്യയോഗം.

൧൦൨

‘മാട്ടുങ്ങാ’ദിക്കിലങ്ങുള്ളൊരുപുകളിയലും
പാഠശാലയ്ക്കണഞ്ഞി-
ട്ടൊട്ടേറേശ്ലാഘ്യനാമീസ്സുകൃതിമുദിതനായ്,
തത്രവിത്തംവിശേഷാൽ
വർഷിച്ചുദ്ദേശമാന്നുള്ളൊരുബഹുമലയാ
ളിപ്രജാവർഗ്ഗമീക്ഷി-
ച്ചാനന്ദോല്ലാസമേററീ,ഗ്ഗുണനിധികളിണ-
ങ്ങീടിലെങ്ങും ശുഭംതാൻ.



൧൦൩

സകല ജനാദൃതമാകും
‘ടാജിമ’ഹാളിൽ സദസ്സുചേർന്നതിലും
അഖിലജനാദരമേററീ
സ്സുകൃതിനരേന്ദ്രൻസുഖിച്ചു ചരിതാർത്ഥൻ.

൧൦൪

ഏവമേഴുദിവസം സുഖത്തോടവിടേക്ക
ഴിച്ചുമനുജാധിപൻ
ദേവദേവപദസേവകൻ, സുമതി,കേവ
ലംശുഭഗുണാത്മകൻ
അന്നുരാത്രി മണിയൊമ്പതിന്നഖിലമിത്ര
ഭൃത്യനികരാനന്ദിതൻ
വണ്ടികേറിയവിടംവെടിഞ്ഞു സുമഹാജ-
നാകലിതകീർത്തനം.

൧൦൫

ഉഷസിപുനരണഞ്ഞാൻ'നാസികാ'ഖ്യാഗ്നിയാനാ-
ലയമിഹഗുണമേറും 'പഞ്ചവട്യാ'ലയത്തിൽ
കൃതവസതി,കുളിച്ചാൻ, പുണ്യഗോദാവരീവാ-
രിയി,ലുചിതവിശുദ്ധാചാരസങ്കല്പകൃത്യം.

൧൦൬

അന്നാടിനിത്രപുകളേററിയ രാമചന്ദ്ര-
സൌമിത്രിഭൂമിതനയാചരിതങ്ങളോർത്തും
ചൊല്ലേറുമാഗ്ഗ്രഹയണഞ്ഞു തദംഘ്രി,ഭക്ത്യാ
വന്ദിച്ചുമുൽപുളക,നാഴിപനാന്നു, ശേഷം.

൧൦൭

പിന്നേഗ്ഗോദാവരീ നിമ്നഗയുടയജഗൽ
 പൂജ്യവൈശിഷ്ട്യമേന്തും
ജന്മസ്ഥാനത്തിലുള്ളാപ്പരമശിവപദം
 പുക്ക വന്ദിച്ചു വീണ്ടും
വേണ്ടും കൃത്യം കഴിച്ചന്നിശയിലവിടവും
 വിട്ടണഞ്ഞഗ്നിയാനം
കേറിപ്പോന്നാൻ 'ബറോട'ക്കഖിലനൃപകുലാ-
 രാധ്യനിഭൂതലേന്ദ്രൻ.

൧൦൮

ഉഷസ്സിലങ്ങെട്ടുമണിക്കടുക്കേ
പ്രതാപസിംഹാഖ്യയുവക്ഷിതീശൻ
സഹർഷമെത്തിട്ടെതിരേററു,ഹസ്തം
പിടിച്ചിറക്കി,വിഹിതോപചാരം.

൧൦൯

രണ്ടാളുമങ്ങുടനെ നാലു ഹയങ്ങളൊത്ത
വണ്ടിക്കു പോന്നു കുതുകത്തൊടു സാവധാനം
നാനാജനൌഘമിഴിയിൽ സുധതൂകിയാർന്നു,
സേനാധികാരിവൃതപാർശ്വ,രിഹത്യസൌധം.

൧൧൦

കാറുകളിൽ സചിവരു,മൊ-
ത്താളുകളും, സൽഗ്ഗുണാഢ്യയാം വധുവും,
കൂറൊടുപിമ്പെയണഞ്ഞിതു
സാരഗുണോൽകൃഷ്ടമീ വിശിഷ്ടഗൃഹം.

൧൧൧

വേണ്ടുംവിധം നൃപനിലയ്ക്കൂഥ യാത്ര ചൊല്ലി
സൈന്യം പിരിഞ്ഞു യുവരാജ,നതിന്നുശേഷം
ആവശ്യകൃത്യമഖിലം നിറവേററി നാഥൻ
കാറിൽ കരേറി, പുറമേച്ചില കാഴ്ച കാണ്മാൻ.

൧൧൨

അങ്ങുള്ളൊരാപ്പുസ്തകശാലയേറേ
പ്രശസ്തിയേൽക്കുന്നു ജഗത്തിലെങ്ങും
സ്ത്രീവർഗ്ഗയോഗ്യോന്നതപാഠശാലാ
വൈശിഷ്ട്യവും വിശ്വജനപ്രശസ്തം.

൧൧൩

ചെന്നെല്ലാം ചേൎന്നുകണ്ടാ വലിയനൃവരപാ-
ഠാലയേ പാടവത്താൽ
ചൊല്ലേറും രണ്ടു വിദ്യാൎത്ഥിനികളുടെ നവോ-
ല്ലാസി വാദങ്ങൾ കേട്ടും
ഹൎഷിച്ചും മാലയേററും കുതുകമൊടവരേ
പ്രീതിയോടാദരിച്ചും
സംഗീതസ്ഥളണഞ്ഞും, നിശി മധുരതരം
പാട്ടു കേട്ടും രസിച്ചാൻ.



൧൧൪

പിറന്നാളുത്സവശ്രീ, ഭരതമഹിയിലെങ്ങും
പെറും നാവരാത്രാ-
ഘോഷം, നാനാവിശേഷം, പകൽ മകരപുരം
പുക്കകണ്ടാൻ സതോഷം
പിന്നേപ്പോന്നനുരാവേഴരയൊടു,വിഭവം
വിസ്തരിച്ചൊന്നു കാണ്മാ-
നിക്ഷോണീശക്രനാർന്നൂ, പരമരമനപോ-
രാന്ന 'ലക്ഷ്മീവിലാസം'.

൧൧൫

അരചനവിടമാൎന്നത്യുന്നതം മാളികക്ക-
ന്നധികമഹിമയേററിട്ടാവരാന്തപ്രദേശം
സരസമഥ വിഭൂഷിപ്പിച്ചനേരത്തു താനീ-
യരമനയുടെ പേരാജ്ഞിച്ച സാൎത്ഥക്യയോഗം.

൧൧൩

അന്നേരം കണ്ടകാഴ്ചക്കടയമഹിമയോ-
താവതോ, വൈദ്യുതശ്രീ
മിന്നീടും ദീപമെങ്ങും ശുഭതരപരദീ-
പങ്ങളൊട്ടല്ലസംഖ്യം
പൊൻകട്ടിപ്രായമായുള്ളൊരു വലിയതരം
തോക്കനേകോക്ഷവാഹ്യം,
വന്നേലും വെള്ളിവൻതോക്ക, ചലനിഭഗജേ-
ന്ദ്രങ്കലമ്പാരിതന്നിൽ.

൧൧൪

സന്ദൃശ്യൻ മന്ത്രിമുഖ്യൻ, സുരുചിരശുഭവേഷ-
ത്തൊടാൾക്കൂട്ടമെങ്ങും,
പട്ടാളശ്രേണി തോക്കാർന്നഹമഹമികയാ,
കുംഭിരാജങ്ങളൊന്നിൽ
അമ്പാരിക്കുള്ളിലീക്ഷ്യൻ യുവനൃപതി
ലസദ്രത്നഭൂഷാഭിരാമൻ,
ദിക്കെങ്ങും ചെന്നലക്കുംപടി പടുപടഹാ-
ദിസ്വനൌഘപ്രസാരം.

൧൧൫

ഈഘോഷയാത്ര വിരമിക്കെ യുവക്ഷിതീശൻ
താഴത്തിറങ്ങിയതിവേലവിശാലഭൂവിൽ
സാമാത്യവർഗ്ഗനൊരുവെള്ളിവരാസനസ്ഥ-
നാചാരയോഗ്യമുപചാരമനേകമേററാൻ.

൧൧൯

നവരാത്രിഘോഷമിതുനാളിലെങ്ങുമു-
ണ്ടതു,തിലൊന്നുമിത്രവിഭവാഢ്യമല്ലഹോ
'പുകളേറെയാണ്ടൊരു ബറോഡരാജ്യമേ
സവിശേഷദൃശ്യ'മിതുവിശ്രവിശ്രുതം.

൧൨൦

അഥമണിപതിനൊന്നാംനേരമീബ്ബമണാളൻ
നിജവസതിയിലെത്തിസ്സൈരമാൾക്കാരൊടൊ
വിധൃതസുഖമുറങ്ങി, സാരസന്തോഷലാഭാൽ (പ്പം
സകലരുമുരുനിദ്രാസൌഖ്യമേൽക്കുന്നുവല്ലോ.

൧൨൧

പിന്നീടപ്പുക്കശേഷംപടുസചിവനൊടും
കൂടിയാത്താദരം നൽ-
കാഴ്ചശ്രീബങ്കളാവു,ജ്വലഗുണമിയലും,
ചിത്രശാലാപ്രകാണ്ഡം,
ചേലേറും വൻചികിത്സാലയ,മിതുകളെയും
മററു മോരോന്നുമീക്ഷി-
ച്ചീലോകേശൻ മനസ്സിൽ കുതുകമധികമ-
ന്നേററതൊന്നത്ഭുതംപൂർവ്വം.

൧൨൨

ആളുക,ളാടുക,ളാനകൾ,
പോത്തുക,ളിവതൻനിയുദ്ധമിദ്ധരസം
കണ്ടീനരപതികരളിൽ
കൊണ്ടാനൌത്സുക്യമാണ്ടുകുന്നമുദം.

൧൨൩

'ത്രപകാളി'യിതായവേരൊടണഞ്ഞൊരാപ്പിടിയാന
വീണവായനയ്യം തഥാ പനിനീരുവീശലുമത്ഭുതം (തൻ-
കണ്ടുതത്രഗജേന്ദ്രവൃന്ദവു,മന്നുരാത്രി മനോരസം
കൊണ്ടിട്ടംപടിപാട്ടുകേട്ടുകൃതാത്ഥനീശനുറങ്ങിനാൻ.

൧൨൪

പിററന്നു പൊൻ,വെള്ളികൾകൊണ്ടു രണ്ടു
വന്തോക്കനേകോക്ഷവരോഷ്യമാനം
കണ്ടൂ നൃപൻ, തൽക്ഷിതിപാജ്ഞകൊണ്ടു
കൊണ്ടിങ്ങുടൻ വന്നതകുണ്ഠഹർഷം.

൧൨൫

എന്നല്ല നൽകാഞ്ചനഭൂഷണൌഘല-
ക്ഷന്നുള്ളതും ദീപ്രവിശിഷ്ടരത്നം
നന്ദിച്ചവേക്ഷിച്ചമതുഷ്ടമെച്ചം
നന്ദ്യേഷ്ടനിക്കൊച്ചിനൃപൻ ലഭിച്ചാൻ.

൧൨൬

തന്നാട്ടക്കലഥ വന്നണഞ്ഞ യുവരാജ-
വീരനെയുമീവിധം
മന്ത്രിമുഖ്യനെയുമൊത്തുചേന്നു നൃപ-
ഭൃത്യസത്തമരെയൊക്കയും
സൽകരിച്ചുപുനരിഷ്ടപോലെവരുമൊത്തു-
നിന്നു പടമൊന്നെട-
ഷ്പിച്ചു രാത്രിമണിയെട്ടരയ്ക്കനലവണ്ടി
കേറി നൃവരോത്തമൻ.

൧൨൧

അക്ഷണത്തിലവിടത്തിലെത്തിയുവരാജ-
നാത്മസചിവാദ്യരതൻ
ഭൃത്യയുക്ത,നഥ യാത്രചൊല്ലിയെവരും പി-
രിഞ്ഞു വിരഹാർത്തരായ്
ഇത്ഥമീവിധ ബറോഡഭൂപനതിഥിതപ
മേററവിടെ നാലു നാ-
ളിദ്ധഹർഷഭരനായ്കഴിച്ചതു നിനക്കി-
ലും ശുഭമഭംഗുരം.

൧൨൨

കാലത്തൊരേഴുമണിയൊത്തുബൃഷാവിലെത്തും
നേരത്തണഞ്ഞു പലരും പരമാദരത്താൽ
വൈലക്ഷ്യമേററി നൃവരന്നു, സുഗ്ദ്ധമെങ്ങോ
സൃക്ഷിക്കിലും മൃഗമദം ശുഭമാക്കുമഗ്ര്യം.

൧൨൩

തപതീനദിയിൽ സ്നാനം
ഗോശാലോൽഘാടനോദിതം സുകൃതം
സംസ്തുതമംഗളപത്രസ-
മീക്ഷണമിവയാൽ പ്രഹൃഷ്ട,നിങ്ങരചൻ.

൧൨൪

ഗീർവ്വാണഭാഷയതിലുത്തരമേകുവാൻ ഭൂ-
ഗീർവ്വാണവിജ്ഞകുലമുത്തിഹ സജ്ജനല്ലോ
നാട്ടാൾക്കു നന്മവഴി, ചേർത്തു നടത്തിനാനീ-
യാത്രാധികാരിവരനും സരസപ്രസംഗം.

൧൩൧

അതെല്ലാം കഴിഞ്ഞു,ന്നു രാവൊയ്മ്പതാകും
മണിക്കൊത്തനേരത്തശേഷാർച്ച്യമാനൻ
യഥേഷ്ടം ഗമിച്ചാശുതീവണ്ടികേറി
ജവൽപൂരിലെത്താനനല്പാദരത്താൽ.

൧൩൨

അങ്ങെത്തുംനേരമേഴായിത്തുമണി, പുരകാ-
ര്യാധികാരിപ്രവീരൻ
വന്നെത്തി മാലയിട്ടു ജവമൊടു,ജയശ-
ബ്ദങ്ങളെങ്ങും മുഴങ്ങി
ചെന്നെത്തി ഗോകുലാഖ്യോചിതശുഭഗുണസൌ-
ധത്തിലീസ്വാമി, ലക്ഷ്മീ-
സന്നൃത്തസ്ഥാനമാണ്,ായതുനവകുസുമോ-
ദ്യാനഹൃദ്യാനുഭാവം.

൧൩൩

അന്നാഗൃഹേശനുടെ സൽകൃതിയേറ്റു രാവും
നന്നായ്കഴിച്ചുഷസി നർമ്മദതന്നിലെത്തി
സ്നാനാദി സൽക്രിയകൾചെയ്തവിടത്തിലാന്ന്
ദീനാളിയിൽധനദനായ്ദ്രുതമാന്നുഗേഹം.

൧൩൪

തെന്നിന്ത്യക്കാരെവരും
കൊച്ചിക്കാരും സഹർഷമിന്നൃപനേ
നന്ദിച്ചു മാലയിട്ടഭി-
വന്ദിച്ചന്നേറ്റു ചാരിതാർത്ഥ്യഗുണം.

൬൫

അന്നർദ്ധരാത്രിക്കവിടംവെടിഞ്ഞു
പോന്നാനുടൻ ഭൂപതി ഭൂരിമോദം
പിന്നാളുഷസ്സിൽ പര'മല്ലഹാബാ-
ദെ'ന്നാസ്ഥലത്തേഴുമണിക്കടുത്താൻ.

൬൬

ആപ്പീസ്സതെ,ത്രവിപുലായത,മത്രസക്കാ-
രുദ്യോഗിമുഖ്യരൊടനേകമഹാജനൌഘം
വിപ്രോത്തമാകലിതമംഗളവേദഘോഷം
നിൽക്കുന്നു, കണ്ടു നൃവരൻനിജസൽക്രിയോൽക്കം.

൬൭

അവരുടെ മംഗളമാലക-
ളവികലകുതുകത്തൊടേററുകൊണ്ടുനൃപൻ
സപരിജനം ചെന്നു 'പയോ-
നിയ'രാഖ്യം നിലയമാർന്നു പൂർണ്ണസുഖം.

൬൮

പിന്നേപ്പിററന്നുഷസ്സിൽ സുകൃതിമണി, നൃപൻ
കണ്ണിനാൽ കണ്ടു സാക്ഷാൽ
തുംഗാഭംഗപ്രഭാവം മഹിയിലൊഴുകുമാ-
ദ്ദിവ്യഗംഗാപ്രവാഹം
വന്നേറീടുന്ന ഭക്തിപ്രസരമൊടതിനേ
കൈവണങ്ങി സ്വകൃത്യം
ചെയ്യേണ്ടും രീതിയിൽ ചെയ്തുരമൊരു ചരിതാ-
ർത്ഥതാമേററാനവിഘ്നം.

൧൩൯

അന്തർവ്വാഹിനിയായ സ-
രസ്വതി, കാളിന്ദി, ഗംഗ, ഇവ മൂന്നും
കൂടിച്ചേർന്നൊരു പുണ്യ-
സ്ഥലമുണ്ടല്ലോ ത്രിവേണിയെന്നവിടേ.

൧൪൦

അവിടമണഞ്ഞും തദുചിത-
സൽക്രിയചെയ്തും കൃതാർത്ഥനായി നൃപൻ
ഉച്ചയൊടടുത്ത നിജാലയ-
മക്ഷയമുദമത്രവന്നവർക്കേകി.

൧൪൧

അദ്ദിക്കിലുള്ള വിവിധായുധശാല, നന്ദ്യം
നൽക്ഷേത്ര,മക്ഷയവടം,പലകാഴ്ച,യെല്ലാം
കണ്ടും സുമാന്യജനതാദരമേറെയേറ്റു-
കൊണ്ടും കഴിച്ചു ദിനമൊന്നവിടെക്ഷിതീന്ദ്രൻ.

൧൪൨

പിറ്റേ ദിനം നൃവരനുച്ചതിരിഞ്ഞശേഷം
ചെന്നാ പ്രയാഗ ശകടാലയമാർന്ന നേരം
വന്നാദരിച്ചവരെ നന്ദിയിൽ നോക്കി യാനം
കേറിട്ടിനാന്തമൊടു കാശിയലങ്കരിച്ചാൻ.

൧൪൩

ആ വണ്ടിക്കുള്ളഘോഷം പടുതരമധികം
ദീർഘമെത്തീട്ടുറക്കേ
ച്ചൊല്ലീ 'കൊച്ചിക്ഷിതീശോത്തമനിതിലെഴുന-
ള്ളുന്നു'വെന്നസ്തശങ്കം

കാശിക്ഷോണീശ്വരൻകേട്ടടനഥ കരളിൽ
കൌതുകോല്ലാസമേന്തി
സ്സാമാത്യൻ, സൽകരിപ്പാൻ മഹിതജനശുഭോ-
ഘോഷ,മിങ്ങോർത്തുനിന്നാൻ.

൧൪൪

ആപ്പീസ്സണഞ്ഞത്തപ്പുകവണ്ടിനിൽക്കേ
ക്കാശീശ്വരൻ ചെന്നുടനാതിഥേയൻ
ആരൂഢഹർഷാദരമേവരേയും
കാണിച്ചു പേർചൊല്ലിയഥോപചാരം.

൧൪൫

ആ മാന്യരാം മാനുഷരാത്തഹർഷം
യോജിച്ചു നിൽക്കുന്നതു കണ്ടു ഭൂപൻ
മന്ദസ്മിതാലക്ഷ്യവിലോകനംകൊ-
ണ്ടെല്ലാരെയും സ്വൈരമനുഗ്രഹിച്ചാൻ.

൧൪൬

ക്ഷോണീശരൊന്നിച്ചഥ കാറിലേറി
ക്കൊണ്ടാന്റ 'നന്ദേശ്വരകോടി'സൌധം
ഉണ്ടായി,തിൽപ്രീതിയുമിന്നു വന്നു
രണ്ടാമതാം തൻപുരിയിൽ കണക്കേ.

൧൪൭

ഗോശ്രീശനാം വിളവൊടൊത്തധികപ്രസന്നൻ
കാശീശ്വരൻ സുകൃതി ചേർന്നിഹ കണ്ടനേരം
വൈകുണ്ഠനേസ്സ്വവിശദോത്സവ,മാദരിക്കും
ശ്രീകണ്ഠനെന്നുകരുതീ കവികുഞ്ജരന്മാർ.

൧൪൮

കാശീശൻ പിന്നെ വേണ്ടുംവിധമഖിലവുമി-
ങ്ങേപ്പെട്ടത്തിപ്പിരിഞ്ഞു
ഗോശ്രീശൻ ചെന്നടുത്തുള്ളൊരു വരുണനദീ-
വാരിയിൽ കൃത്യമെല്ലാം
ഉല്ലാസാൽചെയ്തു രാവിൽ പുതിയൊരുരുസുഖം
പൂണ്ടുറങ്ങീ വിശേഷാൽ,
ഗംഗാസംഗംനിമിത്തം ജനപദമിതുഭദ്ര-
സംഗതസൎഗ്ഗമല്ലോ.



൧൪൯

അന്നാ'ബ്ഭാഗീരഥി'ഭവനിഷേ-
വോൽകനീബ്ബാഹുജേശൻ
വന്നേറിക്കണ്ടളവിലതുല-
പ്രീതിയുൾക്കൊണ്ടഭംഗം
വീചിക്കാററിൻ വിസരമതിനാൽ
സാദരം വീശിവീശി
സൈ്വരം കാണിച്ചിതു നിയതമാ
നന്ദി,യാനന്ദപൂൎവ്വം.

൧൫൦

മഞ്ഞിൻകുന്നാണരിയൊരുദയസ്ഥാ-
ന,മെന്നല്ലധൈൎയ്യം
വെല്ലുന്നുണ്ടിപ്പുഴ, നരനിര-
നുള്ളതേന്തി സവേഗം

ഭഞ്ജിക്കാതിങ്ങിതുപരശ്ശുഭ്ദൽ
പാൾ്വമാൺെത്തിനിത്യം
സന്തോഷിച്ചാഗ്ഗിരിജയെ ഹസി-
ക്കുന്നു താനെന്നു തോന്നും.

൧൭൫

പിററന്നു കാലത്തരചൻ യഥേഷ്ടം
കാർ,ബോട്ടു,നൽ ഡോലി,യിവററിലേറി
യാതാ'സിഘട്ട'ൻ, മണികണ്ണികാഖ്യ-
തീൎത്ഥത്തിലും ചെയ്തു വിധേയകൎമ്മം.

൧൭൬

പിന്നീടാവിശ്വനാഥാഞ്ചിതസദനമണ
ഞ്ഞങ്ങു വന്ദിച്ചു ഭക്ത്യാ
കണ്ണീരാറാടിവീണ്ടും നതിനുതിരതനായ്
ദേവദേവപ്രസാദം
മോദിച്ചേററുപോരും വഴിയിലുമഖില-
ക്ഷേത്രനാഥാംഘ്രിപത്മം
സേവിച്ചിണ്ണൃപനെത്തീനിജനിലയമതിൽ
സ്വൈരമുച്ചക്കുമുമ്പിൽ.

൧൭൭

ഗംഗാസലിലസ്നാനം,
സൽസ്മരണം, വിശ്വനാഥപദഭജനം,
ഉപഗതസുജനാനന്ദന,-
മെന്നിവയാൽ പോക്കിയാറുനാളരചൻ.

൱൩൪

ഏഴാംദിനം പരിജനാദൃതനായുഷസ്സിൽ
കേദാരഘട്ടമുടനാൎന്നു കൃതാൎത്ഥനിങ്ങും
പോന്നന്നു വൈദ്യനിലയാഭിവിലോകനാദി-
കൃത്യം കഴിച്ചുനിഖിലാൎച്ചനമേററു ഭൂപൻ.

൱൩൫

സൎവ്വകലാശാലമഹാ-
പാഠനിലയത്തിലന്നു വൻസഭയിൽ
കാശിമഹാരാജനുമൊ-
ത്തേററുനൃപൻ സംസ്കൃതാഞ്ചിതം പത്രം.

൱൩൬

മാൎന്തിട്ടു,സൽസുധീമണി
മറുവടിയതിനേകിനാൻ നൃപാനുമതൻ
അന്നിരു ഭൂപരുമാൎന്തു
'വസുദേവജരാജ'നൊത്തെഴും സദനം.

൱൩൭

കൊല്ലംകോട്ടുരുകീൎത്തനീയവിഭവൻ
ശ്രീവാസുദേവാഭിധൻ
രാജാവാസഥയൊടന്നു ചെയ്തൊരുപചാ
രത്താലതിപ്രീതരായ്
ഗോശ്രീകാശിമഹീശരങ്ങുകുശലം
ചൊല്ലിപ്പിരിഞ്ഞു,തെളി-
ഞ്ഞാരാവിക്ഷിതിപൻകഴിച്ചു,സമുദീ
തോദ്രേകനിദ്രാസുഖം.

൯൰൮

ഗംഗാമൃതാസേവ,യടുത്തപുണ്യ-
ക്ഷേത്രങ്ങളിൽ ദർശന,മങ്ങഭംഗം
കാണാൻ കൊതിച്ചെത്തിയ കൊച്ചിനാട്ടാർ-
ക്ക,ാനന്ദദാനക്രിയ, മൂന്നിവണ്ണം.

൯൰൯

സാധിച്ചുനാളൊന്നു കഴിച്ചു പിററ-
ന്നാളാദരാൽ ചെന്നു 'ദയപ്രതാപം'
കാളേജുകണ്ടു,ങ്ങധികാരിമാലാ-
മംഗല്യപത്രങ്ങളുമേററുനാഥൻ.

൱

പിന്നേശ്രീരാമകൃഷ്ണാശ്രമവു,മബലമാർ
കളുള്ളനൽസ്കൂളു,മീക്ഷി-
ച്ചങ്ങും മംഗല്യപത്രാർപ്പണമുദിതമന
സ്സുത്തരം നൽകി, വീണ്ടും
പോന്നാസ്സന്ധ്യക്കു മുമ്പായരമനയിലണ
ഞ്ഞാത്മകൃത്യങ്ങളെല്ലാം
വേണ്ടുംവണ്ണം നടത്തിക്കുശലമൊടു കഴി
ച്ചീടിനാൻ രാത്രിനേരം.

൱൧

തുലാമൊന്നാം നാളന്നുഷസിനിജകൃത്യങ്ങൾ മുഴമി-
ച്ചനാലസ്യം, തേജസ്സുടയതിലഭാണ്ഡശപരപദം
നമിച്ചു,ാഘോഷത്തോടരിയസഭയിൽസത്രനിലയ-
പ്പണിക്കായ് കല്ലിട്ടാനിഥനിജകരംകൊണ്ടു നൃവരൻ.

൧൱൨

അന്നേരമീസ്സുകൃതിമംഗളപത്രമാലാ-
ജാലങ്ങളേററു നിനക്കിലസംഖ്യമല്ലോ
വന്നേറുമുത്സുകമഹാജനസംഘമത്ര
സന്ദേഹമില്ലഭിലസിച്ചു പരസ്സഹസ്രം.

൧൱൩

ഈ ക്ഷേത്രം മലയാളിയോഗിവരരാല
ശ്രാന്തമത്യാദൃതം
നിശ്ശേഷാഘവിമോക്ഷദായി വിലസി
ച്ചീടുന്നു വിശേഷാത്തരം
ഇത്തേജസ്വിയലങ്കരിച്ചു തെളിവാ-
ർന്നിദ്ദേശമെന്നാകിലീ-
യുദ്ദേശത്തിലിവർക്കുദിക്കുമുരുസ
ന്തോഷത്തിലെന്തത്ഭുതം!

൧൱൪

മംഗളോത്സവമീവണ്ണമങ്ങഭംഗം നടക്കയാൽ
തുംഗകീർത്തിയോടീരാജപുംഗവൻ സംഗതാർത്ഥനായ്.

൧൱൫

ഉച്ചക്കുമുമ്പരമനക്കകമൊത്തണഞ്ഞി
കൊച്ചിക്ഷിതീശനഥ കാശിനൃപേക്ഷണാർത്ഥം
ഗംഗക്കെഴും മഘവദിഗ്ഭവതീരമൊത്തു
മിന്നുന്ന 'രാമനഗര'ാഭിധസൌധമാർന്നാൻ.

൧൩൬

ശ്രീരാമപൂർവ്വനഗരം ഭുവിശസ്തമന്നീ
ശ്രീരാമവർമ്മനൃപരത്നമടുത്തനേരം
ശ്രീരാമണീയകമണിഞ്ഞ തദ്ഭൂതപൂർവ്വ-
മാരാണതിത്തിരിയെടുത്തിഹ വിസ്തരിപ്പാൻ.

൧൩൭

പൊങ്ങീപരീരങ്കിവീണ്ടും വിധുതരുചിമുഴ
ക്കും മഹാശബ്ദമെങ്ങും
തിങ്ങീനാനാജനൌഘം വഴികളിലിരുഭാ-
ഗത്തുമൊത്താത്തഹർഷം
മുങ്ങീകാശീശചരൻ തൻമതികുതുകസമു-
ദ്രത്തിലത്യന്തമെന്തോ
മങ്ങീടാതങ്ങുദിക്കും മഹമഹിമകളോ-
രോന്നുമോർക്കാനശക്യം.

൧൩൮

കാശീശനാശുവിധൃതാദരമൊത്തണഞ്ഞീ
ഗ്ഗോശ്രീശനാമതിഥിയേപ്രകടാനുഭാവം
വേണ്ടുന്നപോലുപചരിച്ചു യഥേച്ഛമോരോ
വൃത്തം കഥിച്ചിഹരസിച്ചു കുറച്ചുനേരം.

൧൩൯

പിന്നേസചച്ഛായരണ്ടൂഴിപരുമുദിതമോ-
ദാതിരേകം സമർപ്പി-
ച്ചന്യോന്യം യാത്രചൊല്ലിപ്രണയമൊടു
പിരിഞ്ഞാരുദാരോപചാരം

തന്നിഷ്ടം പോലണഞ്ഞീക്ഷിതിപതിനിജവാ
സസ്ഥലത്ത,ന്നരാവും
സന്നിഷ്ഠാതൽപരൻനൽസുഖമൊടിഥകഴി
ച്ചാനതുച്ഛാനുഭാവൻ.

൱൨൦

പുണ്യശ്രീമണികർണ്ണികാപടമിള-
ത്തീൎത്ഥാംബുതന്നിൽകുളി-
ച്ചന്നും ചെന്നഥവിശ്വനാഥഭജനം
ചെയ്തീക്ഷിതീശോത്തമൻ
ഉച്ചക്കെത്തിയ കാശിരാജനൊടുചേ-
ന്നാപ്പീസ്സിലും തൽക്ഷണം
നിശ്ശേഷാൎച്ചിതനായണഞ്ഞു; നിഖിലാ-
നന്ദം വളൎത്തും വിധം.

൱൨൧

അതിഥിനൃപനുമേവം കൂടിയന്നാതിഥേയൻ
നൃപനു,മുചിതമെല്ലാം ചെയ്തുഖേദാൽ പിരിഞ്ഞാർ
നൃപതി, ദിവസമോർക്കിൽ പന്തിരണ്ടങ്ങു പോക്കീ
സുകൃതി,ശകടമേറിച്ചേൎന്നു പോന്നാൻ യഥേഷ്ടം.

൱൨൨

സന്ധ്യക്കിപ്പുകവണ്ടിചെന്നു 'ഗയ'യാം
തീവണ്ടിയാപ്പീസ്സില-
ന്നെ,ന്തോ തത്ര വിളക്കസംഖ്യ,മുദയ-
ച്ചിത്രം മലർപ്പന്തലും

മംഗല്യോത്സവഘോഷമെത്രമഹിതം,
നാനാജനോല്ലാസമു-
ത്തുംഗം, മംഗലമെങ്ങഭംഗമുദിയാ
ഗംഗാനുഷംഗിക്കഹോ.

൧൭൨

'തെക്കാറി' ഭൂരമണനിത്രവിശിഷ്ടനെന്നു
തൽക്കാലമേ ചില ജനങ്ങളറിഞ്ഞതുള്ളു
അദ്ദേഹ,മീയതിഥിഭൂപതിയേ പ്രകൃഷ്ട-
സൽക്കാരപൂർവ്വമെതിരേററതി ഹൃഷ്ടനാക്കി.

൧൭൩

കാറിൽ കൌതുകമാനു കേറിയിരുപേരും
ഘോഷയാത്രോത്സവം
ഭൂരിശ്രീയൊടു മന്ദമന്ദമഖിലാ-
നന്ദം വളൎത്തുംവിധം
രാവെങ്ങും പകലാക്കുമുജ്ജ്വലശുഭ
ശ്രീമൽപ്രദീപപ്രഭാ
പൂരം വീശി നടത്തി 'ഗംഗമ'യുതം
ഹാളാനു ധന്യോചിതം.

൧൭൪

വലിയ തോക്കു മുഴങ്ങിയനേക,മീ-
യതിഥിഭൂപനു വേണ്ടതിനൊക്കയും
നിജനിയുക്തരോടാജ്ഞ കൊടുത്തുടൻ
നൃവരമൌലി പിരിഞ്ഞു യഥോചിതം.

൱൨൩

പിററന്നീസ്സുധിചെന്നു 'ഫൽഗ്ഗുനി'നദീ-
സ്സ്നാനാദി ചെയ്തേവനും
വന്ദ്യം വിഷ്ണുപദം നമിച്ചവിടെയും
പിണ്ഡാപ്പ്ണം ചെയ്തുടൻ
അക്ഷയ്യാദരമെത്തിയക്ഷയവടം
ചേന്നും കൃതാത്ഥതപമേ-
ററിച്ഛ്വാതീതമതുച്ഛ്വദക്ഷിണ,ഗയാ-
വാളിദപിജർക്കേകിനാൻ.

൱൨൪

അന്നങ്ങുച്ചതിരിഞ്ഞശേഷമരചൻ
തെക്കാറി ഭൂപാലയം
നന്ദിച്ചാന്നു യഥേഷ്ടമത്രകുശലം
ചൊല്ലിപ്പിരിഞ്ഞാദരാൽ
ചെന്നു ബുദ്ധഗയക്കമങ്ങുമുചിതം
ചെയ്താന്നരാവെട്ടര-
ക്കല്ലാസാഞ്ചിതമഗ്നിയാനനിലയം
തൽക്ഷോണിപാത്യാദൃതൻ.

൱൨൫

യാത്ര ചൊല്ലി നൃവരൻ പിരിഞ്ഞളവിലീ-
ശനാണ്ട പുകവണ്ടിയും
വിട്ടുപോന്നുഷസിചെന്നയോദ്ധ്യയിലണഞ്ഞു,
മഞ്ജുമഹിതസപനം

അന്നനേകമധികാരിവർഗ്ഗമൊട സൽക-
  രിച്ചിഹ മഹാനൃപൻ
വന്നമന്ദമെതിരേറുമാലയിടവിച്ചുഭൂ
  പനെ മുദാനയിതൻ.

൧൯

രണ്ടുപേരുമുടൻകാറിൽ കേറിയേറും കുതൂഹലാൽ
മെല്ലെമെല്ലെസ്സുഖംപോന്നാരുല്ലസൽ ബഹുമംഗളം

൧൨൦

അയോധ്യാമഹാരാജ്ഞിതന്നാജ്ഞമൂലം
നവോദ്യാനതുല്യം മഹീമാർഗ്ഗമെല്ലാം
അതിശ്ലാഘ്യനാഗസഞ്ചരം, ഘോഷയാത്രാ-
വിശേഷം നിനച്ചാലശേഷാഭിനന്ദ്യം.

൧൨൧

‘രാജസദനാ’ഖ്യനിലയം പുനരണഞ്ഞാ-
നീയതിഥിഭൂപ,നുടനന്നൃപനൊഴിഞ്ഞാൻ
തത്ര ‘സരയൂ’നദി, വിശിഷ്ടഗുണപുണ്യ-
ക്ഷേത്ര,മിവയൊക്കനൃപനെത്രസുഖയോഗ്യം.

൧൨൨

പിററന്നാൾ സരയുവിലുള്ള ‘ഗുപ്ത’ഘട്ടം
തെററന്നിക്ഷിതിപതിയാർന്ന ഗണ്യപുണ്യൻ
സൽകർമ്മം പലതിഹ ചെയ്തു, രാമചന്ദ്ര-
പ്രത്യഗ്രസ്മരണയൊടസ്തചിത്തദോഷൻ.

൧൨൩

ശ്രീരാമചന്ദ്ര,നഖിലാദൃതയാമയോധ്യ,
വിഖ്യാതിയാന്ന സരയൂനദി,യെന്നിതെല്ലാം
കേട്ടാലുമോൎക്കിലുമെടുത്തു കഥിക്കിലും മാ-
ലാററാനുരത്തൊരു മരുന്നഖിലൎക്കുമെന്നും.

൧൨൪

ശ്രീരാമദേവൻ തിരുമേനിതൻമെ-
യ്യാരാലുടൻ മുക്കി മറഞ്ഞ ഘട്ടം
വാരാണ്ട 'ഗുപ്തം' വിലസുന്നതോൎക്കി-
ലാരാലുമെന്നും പരിവന്ദനീയം.

൧൨൫

ഇക്ഷോണിഭൃത്താസ്ഥലിവിട്ടു വാസ-
സ്ഥലത്തണഞ്ഞുച്ചതിരിഞ്ഞശേഷം
മാറാണിഘോഷാംഗന, വന്നതോൎത്തു.
താനങ്ങുടത്തും മുറ നിൎവ്വഹിച്ചു.

൧൨൬

അന്യോന്യസംഭാഷണമങ്ങുവേണ്ട-
തന്യാനനംകൊണ്ടു നടന്ന ഭംഗ്യാ
ധന്യാംഗനാ പൂരുഷരാത്മധൎമ്മ-
മെന്നാളിലും വിട്ടുനടപ്പതുണ്ടോ.

൧൨൭

നേതൃാരാകിയ കുഞ്ചിയമ്മ വിദുഷീമു-
ത്തായതൻ പുത്രിയൊ-
ത്തസ്താശങ്കമടുത്തണഞ്ഞു ചിതമാമാ-
റാണിയേക്കണ്ടുതാൻ
ഉൾത്താരിൽ കുതുകം വളർത്തി,യിരുപേ-
രും പൂണ്ടു വേണ്ടുംവിധം
സന്തോഷാതിശയം, സദാഗതിസുഖം
സന്മാന്യമല്ലോ പരം.



൧൨൮

വിരുന്നിന്നുമാറാണിയിത്തമ്പുരാനെ-
സ്സഹർഷം ക്ഷണിച്ചേറെയുൾപ്രീതനാക്കി
കൃതാർത്ഥതപമൊട്ടേറെയേറുന്നതാ മീ-
യുദാരതപമോർക്കിൽ സമസ്താഭിനന്ദ്യം.

൧൨൯

അന്നാവിരുന്നിനിഹവന്നു നിരന്നിരുന്ന
സന്നാഹമാന്യർ, മലയാളികൾ മററനേകം
യൂറോപ്യ,രെന്നിവരമന്ദരസംനികന്നു
ഗോശ്രീശദർശനവശാൽ ചരിതാർത്ഥരായി.

൧൩൦

ഹനുമൽക്ഷേത്ര,മടുത്തഥ
രഘുതിലകക്ഷേത്ര,മൊക്കയും നൃവരൻ
കണ്ടുവണങ്ങി,സുകൃതിക-
ളെങ്ങുവിടും സജ്ജനോചിതാചാരം.

൧൩൧

അദ്ദിനമിങ്ങിനെ പലകുശ-
ലോദ്യമയോഗാൽ കഴിച്ചു ഭൂരമണൻ
പിററന്നാളുഷസിരസാൽ
സരയുവിലെത്തിക്കുളിച്ചു കൃതകൃത്യൻ.

൧൩൨

'നാർക്കൂട്ട്'സത്രം പഥി 'സൂര്യകുണ്ഡ'-
മെന്നല്പപുണ്യസ്ഥലമുള്ളതെല്ലാം
കണ്ടു,ച്ചനം നിശ്ചലമോത്തുചെയ്തു
വീണ്ടും നിവാസസ്ഥലമാന്നു ഭൂപൻ.

൧൩൩

പിന്നീടൊന്നരയാംമണിക്കു ശകടാ-
പ്പീസ്സാന്നയോദ്ധ്യാപുരം
തന്നീഹപ്പടിവിട്ടിടാൻ സ്വരഥമ-
ന്നേറീ സമസ്താദരൻ
ചെന്നു സത്വരമഞ്ചരക്കവനിയിൽ
ചേലേറിടും 'ലക്കനോ'-
വെന്നാസ്റ്റേഷനിലക്ഷണത്തിലവിടം
സമ്പൂൎണ്ണസമ്മംഗളം.

൧൩൪

അദ്ദിക്കിലുള്ള മലയാളികളൊത്തിണങ്ങി-
ശ്രീ'ബാലരാമ'പുരപാത്ഥിവമന്ത്രിമുഖ്യൻ
ഉദ്യോഗിവൎഗ്ഗമൊടുകൂടി മഹാദരം പൂ-
ണ്ടാ,പ്പീസ്സിൽവന്നഖിലസദ്ദ്രചികാത്തിരുന്നു.

൨൱൫

ഉല്ലാസമേറുമവർതന്നുപചാരലിംഗം
മംഗല്യമാലഗളഭൂവിലണിഞ്ഞുദേവൻ
മെല്ലന്നു പട്ടുമൃദുവാം വഴിയിൽ കുറച്ചു
തൃക്കാലണച്ചു നടകൊണ്ടഥ കാറിലേറി.

൨൱൬

മന്നിൽ'ഗോമതി'യെന്നപേരിലൊഴുകും
നല്ലാറു,രാജിപ്പതു-
ണ്ടല്ലോ പാരമതിന്നടുക്കലെണ്ണയും
മർത്ത്യക്ഷനേത്രോത്സവം
നിൽപ്പു'മോടിമഹാ'ളിതിപ്രഥയെഴും
പ്രാസാദമൊന്നായതിൽ
ചെന്നീ നാഥ,നതിൻ്റമോടി പരമേറെ-
ക്കൂട്ടി തൻമോടിയാൽ.

൨൱൭

കുളിയഥ സന്ധ്യാവന്ദന-
മിവയെല്ലാം ഗോമതീജലപ്രസരേ
നൃപതി, നടത്തീസുഖമൊടു
സുദ്ധമുറങ്ങീ നിജാശനാനുപദം.

൨൱൮

തെന്നിന്ത്യക്കാരൊടാക്കേരളജനനികരം,
ഭൂരിയൂറോപ്യരെല്ലാം
പിററന്നാൾവന്നുസേവിച്ചിതു, നൃപനവരെ
സ്സാദരം പ്രീതരാക്കി

ഉദ്യാനം, കാഴ്ചബങ്ക്ളാവരിയ പാനശാ-
ലോൽക്കരം, പട്ടണശ്രീ-
വിസ്താരം, മററുമോരോന്നതിരസമവിടെ-
ക്കണ്ടുകൊണ്ടാടി വീണ്ടും.

൧൯൯

പിററന്നു രാവെട്ടരയോടടുക്കുടി-
പ്പുരസ്സഹസ്രാക്ഷിനിപീയമാനൻ
തീവണ്ടികേറിപ്പുനരേഴരയ്ക്കീ-
ദേവൻ ഹരിദ്വാരപുരത്തിലെത്തി.



൨൦൦

അങ്ങേറുന്നവിശേഷമെന്തുപറയാ-
മട്ടിക്കിലല്ലോ രസാൽ
ഗംഗാദേവി കുതിച്ചുചാടി ഹിമവൽ
പാർശ്വം വെടിഞ്ഞങ്ങു,മേ
നാനാരൂപജനൌഘപാപമഖിലം
നീക്കാനൊരുങ്ങിജ്ജവാൽ
താനാരാഞ്ഞൊഴുകിച്ചരിപ്പതി,തുതാൻ
സൽഗണ്യപുണ്യസ്ഥലം.

൨൦൧

ധന്യന്മാരവിടെയുമുണ്ടനേകമന്നീ-
മാന്യശ്രീനൃപനുമനോരസം വളത്താൻ
എന്നാലാപ്പുരഭരണാധികാരിമുഖ്യൻ
വന്നാരാൽ സ്വയമെതിരേററുമാലയിട്ടാൻ.

൧൦൧

മംഗല്യസ്ഫുടരവമക്ഷണം മുഴങ്ങീ
മന്ദംഭൂപതിയുടെ യാത്രയും തുടങ്ങീ
എങ്ങും വന്നരിയജനൌഘമെത്തിനോക്കി
ഭംഗംവെന്നി,ഹഭടരാൽത്തിരക്കൊതുക്കീ.

൧൦൨

കാറേറെസ്സരസവിലാസമാർന്നണഞ്ഞൂ
ക്രൂറേറും 'ദളജിതസിംഹ'രാജസൌധം
ആനേരത്തവിടെയലങ്കരിച്ച മുററം
താനേകീ നൃപജനതാക്ഷിഹർഷമേററം.

൧൦൩

സൌകര്യം പരമുള്ള സൌധമതുക-
ണ്ടേറേ പ്രസന്നാശയൻ
ഭൂപൻ മാളികയിൽ കരേറി നിജകൃ-
ത്യൌഘത്തിലത്യാദൃതൻ
വേഷം വേണ്ടതെടുത്തമന്ദ'മജകു-
ണ്ഡാ'നന്ദഘട്ടത്തിലാ
ഗ്ഗംഗാവാരിയിൽ മുങ്ങിമുങ്ങിയവധൂ-
താഘം സുഖം നേടിനാൻ.

൧൦൪

പിന്നേപ്പുരോഹിതമഹീസുരനൊത്തു വേണ്ടും
സങ്കല്പദാനശുഭകൃത്യമിഹത്യമെല്ലാം
ഭക്ത്യാദരത്തൊടു കഴിച്ചഥ 'വിലപകേസ-
രാ'ഖ്യമമ്പലവുമാർന്നജനേബ്ഭജിച്ചാൻ.

൨൦൩

അന്നീനൃപൻ വടുയതിദ്വിജസംഘതിക്കാ-
യുല്ലാസമേററമിയലുംവിധമന്നപാനം
വെവ്വേറെ വിത്തവസനാപ്പണപൂവ്വമേകി-
പ്പോന്നാചരിച്ചു നിജനിഷ്ഠകളസ്തവിഘ്നം.

൨൦൬

ഉച്ചക്കശേഷം വിള 'ദക്ഷകുണ്ഡം'
സശ്രദ്ധമീക്ഷിച്ചു സമാദരിച്ചും
പിച്ചക്കണഞ്ഞോർക്കരുമുത്തണച്ചും
മെച്ചം ലഭിച്ചാൻ വിചരിച്ചു, തുഷ്ടം.

൨൦൭

പിററന്നു തൃപ്പുത്തിരിയാണ,തിൻെറ
ഘോഷം വിശേഷം പരമസ്തദോഷം
ചൊല്ലാന്നതസാദ്ധ്യമാദരിച്ചീ-
ക്കല്യൻ ഹൃഷീകേശമണഞ്ഞുദേശം.

൨൦൮

'കുബ്ജ'തീത്ഥമിഹലോകപാവനം
പൂജ്യമാബ്ഭരതനിജ്ജരാലയം
ഇജ്ജനാധിപനിവററിലെത്തിനി-
മ്മജ്ജനാദിവിധിയാൽ കൃതാത്ഥനായ്.

൧൬൦

'സത്യനാഥ'നിലയം വഴിക്കു ക-
ണ്ടത്യാഗാധരസമാണ്ടു മന്നവൻ,
സ്തുത്യനിങ്ങു,ടനിറങ്ങി വേണ്ടതാം
കൃത്യമാസകലവും നടത്തിനാൻ.

൧൬൧

മതിരാശി ധർമ്മശാലാ-
സ്ഥാപനമിച്ഛിച്ചണഞ്ഞ സാത്വികനാം
മാധവതീർത്ഥസ്വാമിയെ നാഥനുടൻ തുഷ്ട-
നാക്കി ദക്ഷിണയാൽ.

൧൬൨

അന്നത്തെരാവിലവിടം നൃവരൻ വെടിഞ്ഞു
ചെന്നെത്തി രാവിലെയൊരെട്ടുമണിക്കു, ലോകം
'ഇല്ലീവിധം പെരിയ പട്ടണ'മെന്നു ചൊല്ലും
ദില്ലീപുരത്തി,ലതുനിസ്തുലസമ്പദാഢ്യം.

൧൬൩

സ്വന്തം ദിവാനവിടെയുണ്ടു,ഖിലത്തിനും, വ-
ന്നിന്ത്യാധിപൻെറ നിലയിൽ ബലമേററ'ബൈലി'
മാനിച്ചുടത്തരിയമംഗളമാലയിട്ടീ
ക്ഷോണിക്കധീശനു വളർത്തി മനഃപ്രഹർഷം.

൨൱൪

വന്തോക്കുതൻപട്ടരവം പതിനേഴവട്ടം
പൊങ്ങി, സഘോഷമിരുപേരൊരുകാറിലേറി
വിട്ടീടിനാരവിട,മപ്പൊഴുത,ന്യകാര്യം
മുട്ടീജനത്തിന,തുലോത്സവസംഭ്രമത്താൽ.

൨൱൫

നാനാവിലാസവിസരത്തൊടു വഞ്ചിരാജ-
ശ്രീസൌധമാന്നളവു'ബൈലി' പിരിഞ്ഞശേഷം
സ്നാനാദികൃത്യമഖിലം വിധിവൽ കഴിച്ചി-
ക്ഷോണീശനേററു നിതരാം കൃതകൃത്യഭാവം.

൨൱൬

പിററന്നുപകലിബ്ഭൂപൻ പട്ടണംചുററി മുററുമേ
കണ്ടുകാണേണ്ടതെല്ലാം സുസ്പഷ്ടമാകാശയാനവും.

൨൱൭

തെന്നിന്ത്യാസംഘക്കാ-
രങ്ങു നടത്തും സുപാഠശാലയതിൽ
ചെന്നരചൻ വീക്ഷിച്ചാ-
നവിടെയുമേററു വിശിഷ്ടമുപചാരം

൨൱൮

ദില്ലിയതിന്റപ്രസ്ഥം
ചൊല്ലെഴുമിബ്ഭൂപ,നിന്നുധർമ്മസുതൻ
യോജിപ്പിങ്ങിനെ കണ്ടിഹ
മോദിച്ചേറെസ്സുഖിച്ചു സൂരിജനം.

൧൨൮

ഹാ കഷ്ടമീയിടയിലിക്ഷിതിപാലമൌലി-
ക്കാ,വിർഭവിച്ചു പനിയൊന്നഖിലാർത്തിമൂലം
ഭ്രരാട്ടിലല്ല ഭുവനേശനിലും കടപ്പാൻ
ദ്വാരത്തിനില്ല തടവേൽപ്പതു ദുഷ്ടദൈവം.

൧൧൦

വൈസ്രായികേട്ടുടനെവിട്ടു, പനിക്കുവേണ്ടും
മുഖ്യൌഷധങ്ങളൊടുതന്നുടെ ഡാക്ടരേത്താൻ
സുശ്ലാഘ്യനാമതിഥിതൻ ഹിതമാചരിപ്പാ-
നുത്സാഹമേതു സുകൃതിക്കു ജനിക്കയില്ല.

൧൧൨

അധമകുലജനാമീഡാക്ടർ, 'തൊട്ടീടിൽമുങ്ങി-
ക്കുളിപനിയിലുമീനിഷ്ഠാപശീലൻ നടത്തും'
ഇതികരുതിയകന്നാമാന്യ,നവ്വീശവൈദ്യ-
ദ്വിജമൊഴികളെ വീണ്ടും കേട്ടറിഞ്ഞത്രപാർത്താൻ.

൧൧൧

അഗദമുചിതമോരോന്നേകിയേഴെട്ടുനാൾകൊ-
ണ്ടരചനുടയരോഗം മാററി വൈദ്യോത്തമന്മാർ
വിഭവമിതിസമൃദ്ധം വേണ്ടതുണ്ടെങ്കിലെത്തും
കുശലമഖില,മേതും കാലവൈകല്യമെന്യേ.

൧൧൩

അത്യത്ഭുതംപൂണ്ടു ജനങ്ങളെല്ലാ-
മിത്തമ്പുരാൻതൻ ദൃഢനിശ്ചയത്തിൽ
ഉദ്രിക്തരോഗത്തിലുമന്ത്യജാതി
വൈദ്യോത്തമസ്പർശമൊഴിക്കമൂലം.

൧൧൪

അമ്മാസിദൈവാലിരുചെത്തിയഞ്ചാം
നാളിൽ സുഖംപൂണ്ടു കുളിച്ചു ഭൂപൻ
സന്ദേഹമില്ലീസ്സുകൃതിക്കഭംഗം
വന്നീടുമെങ്ങും ശുഭമോക്കിലെന്നും.

൧൧൫

അന്നുച്ചക്കവനീശമാന്യതമനാം
വൈസ്രായിയേച്ചെന്നുക-
ണ്ടന്യോന്യം കുശലം കഥിച്ചവിഹതാ-
ചാരം പിരിഞ്ഞിന്നൃപൻ
ചെന്നേറീ,ശുഭഘോഷമഗ്നിശകടം,
വന്നെത്തിയാ'ബൈലി'യും
ചൊല്ലീയാത്ര, തെളിഞ്ഞണഞ്ഞു സരസം
സന്ധ്യക്കു മുമ്പാ,ഗ്രയിൽ.

൧൧൬

അവിടെയുള്ളൊരു 'ടാജിമഹാ'ളുടൻ
കവിയൊരുത്തനെടുത്തു പുകഴ്ത്തുവാൻ
കഴിവതെങ്ങിനെ നിസ്തുലരമ്യതാ-
പദമതോരുകിലത്ഭുതമത്ഭുതം.

൨൨൭

കുളുക്കല്ലാണെല്ലാ,മരിയനവരതാഭിലസിതം
വെളുത്തേറെപ്പൊക്കംകലരുമുരുസൌധങ്ങളിവയിൽ
ജ്വലിക്കും ചിത്രശ്രീകനകമയകുഡ്യങ്ങളഖിലം
നിനച്ചാൽ കൈലാസാചലമിഹ ലസിക്കുന്നു വിപുലം

൨൨൮

പരിസരഭുവിനവ്യോദ്യാനമെങ്ങും സരസ്സു-
ണ്ടമലജലമനേകം നാലുഭാഗത്തുമേററം
ഉയരമുടയഹർമ്മ്യം ചെന്നനാലംബമോടും
ദിവസകരനുനിത്യം വിശ്രമം നൽകിടുന്നു.

൨൨൯

കാളിന്ദീതിരഭൂഷായിതമൊരുപുരമാ-
ണാഗ്രസുഗ്രാമഹർമ്മ്യം
കാറിൽകേറിഗ്ഗമിച്ചീനുപന്നടനുചിതം
പൂകി, തത്രത്യസൌധം
രാവങ്ങുംപോക്കിനാനൊന്നഥ, വധുമുതലാ-
യോക്കു വൃന്ദാവനശ്രീ-
വൈശിഷ്ട്യംകാട്ടി, വിട്ടാൻ നിശയിലവിടവും
ധൂമയാനാനുകൂല്യാൽ.

൨൩൦

മുന്നൂഹിതം വരവിതോർത്തു മഹാജനങ്ങൾ
'കാൺപൂരി'ലാനുഷസിചേന്നു തിരക്കിനിൽക്കേ
സമ്പൂരിതാശമുടനിന്നുപയാനഘോഷം
സമ്പൂതമാക്കിയവർതങ്ങടെ കണ്ണമെല്ലാം

൨൱൬

വണ്ടിവന്നരചനങ്ങിറങ്ങവേ
        കണ്ടുമാലയണിയിച്ചു സാദരം
ഇണ്ടലററുപചരിച്ചതോക്കിലി-
        ക്കണ്ടമാന്യരതിഹഷ്മാണ്ടവർ

൨൱൭

തന്നാട്ടിലെന്നപടിമോദമിയററിടും മാ-
റിന്നാട്ടിലുണ്ടു വിവിധം മലയാളിവൎഗ്ഗം
അന്നായവക്കധികമുത്തിരുനൽപടത്തി-
ലിന്നാഥനും സഖദിചേന്നു തെളിഞ്ഞുനിന്നാൻ.

൨൱൮

രാജസത്വമതിവേലമേന്തിടും
        രാജസൽസദനമത്രമോഹനം
രാജസത്തമനിതിൽകടന്നു നി-
        വ്വ്യാജസത്വമയമാക്കിയത്ഭുതം.

൨൱൯

'ഗംഗാഭാഗവതാ'ഖ്യഘട്ടമിവിടേ
        ദൂരത്തിലല്ലായതിൽ
ചെന്നാറാടി,പുരോഹിതോക്തവിധിപോ-
        ലെല്ലാംകഴിച്ചീനൃപൻ
പോന്നാരാലശനാദികൃത്യവുമനാ-
        തങ്കം നടത്തിത്തെളി-
ഞ്ഞന്നാനാടുവെടിഞ്ഞു 'പാററ്ന'യിലുഷ-
        സ്സോടെത്തി പിറേറദ്ദിനം.

൧൩൭

അന്നേരം തത്ര കാണുന്നതിന്നു കുതുകമാ-
ന്നാദരാൽ കാത്തുനില്ക്കും
മാന്യന്മാരോക്കിലൊട്ടല്ല,നവധിമലയാ-
ളിവ്രജം ചേൎന്നുകൂടി
മാലാമംഗല്യപത്രാവലി ജയജയശബ്ദ-
ങ്ങളേല്പിച്ചതേറേ-
റ്റാനന്ദംപൂണ്ടു 'ഹടേപശപര'നുടയമഹാ-
സൌധമത്ര്യത്യമാന്നാൻ.

൧൩൮

ചേണാൎന്നെഴും പുഴയടുത്തൊഴുകുന്നമൂലം
സ്നാനാദികം സുകരമേററവുമങ്ങെ,വക്കും
നാനാജനാഗമനദൎശനഭാഷണാദി-
ലീനാശയൻനൃപനനൂനസുഖം വസിച്ചാൻ

൧൩൯

പിറെറന്നു രാവിലുചിതം പുകവണ്ടികേറി-
ത്തെററന്നണഞ്ഞുവിള 'ഹൈറ'യിലായുഷസ്സിൽ
വങ്കാണിവൎഗ്ഗമൊടടുത്തിഹ കാത്തിരുന്നു
ബങ്കാളിലേഗ്ഗവൎണ്ണർതന്നധികാരിയുഗ്മം.

൧൪൦

പിന്നേയും പലമാന്യരുണ്ടവിടെയാ-
ക്കൃഷ്ണാഖ്യനാം 'മാമഹോ-
പാധ്യായൻ' സുധിശാസ്ത്രിമുഖ്യനരച-
ന്നേറേ പ്രഹർഷോദയം

നൽകി 'ധാൎമ്മികചക്രവൎത്തി'യവിടു-
        ന്നത്യച്ഛധീയേററവും
ഗൈൎവ്വാണീപ്രിയനാണ,തിങ്കലിയലും
        നൈപുണ്യവും നിസ്തുലം.

൨൩൯

'ഫടപ്പാ'വനീശനുടെയഞ്ചിതസൌധമങ്ങും
തുംഗാഭമത്യുചിതമുണ്ട,തിലിക്ഷിതീന്ദ്രൻ
ചെന്നാവസിച്ചു സുഖമായ്, ജനൽവാതിലൂടെ
ഹൂഗ്ലീനദീക്ഷണവശാലുദിതോരുഹൎഷം.

൨൪൦

വൃശ്ചികമൊന്നാംതിയ്യതി
        നിശ്ചിതസമയത്ത,ദോഷധിഷണന്മാർ
ബങ്കാളിപണ്ഡിതന്മാ-
        രൊത്തൊരുസഭയും മുദാ നടത്തി നൃപൻ.

൨൪൧

മാന്തിട്ടഭൂസുരോത്തമ
        പാണ്ഡിതികൊണ്ടും സദസ്യരചനൻെറ
സംഭാവനവിധികൊണ്ടും
        സന്തോഷാധിക്യമാണ്ടു തത്സഭയിൽ.

൨൪൨

പിന്നെയിസ്സുകൃതി കാറിലേറിനവപട്ട-
        ണദ്ധി പലദിക്കിലും
ചെന്നുകണ്ടു ദിവസാത്യയത്തൊടു മടങ്ങി
        വന്നു കൃതകൃത്യനായ്

അന്നുരാത്രി പുകവണ്ടി കേറിയഖിലേക്ഷ്യമാ-
ണ ശുഭയാത്രനായ്
പോന്നുഷസ്സോടു ‘പുരി’ക്കണഞ്ഞു വിവിധാധി
കൃൽ പ്രവരപൂജിതൻ.

൨൪൩

‘മയൂരഭാൻജെ’ന്ന മഹാനൃപന്നെഴും
മനോഹരം മന്ദിരമങ്ങദൂരകം
പയോധിതീരസ്ഥിത,മായതാന്നതി-
ന്നതീവസൌഭാഗ്യമുയത്തി മന്നവൻ.

൨൪൪

ജഗന്നാഥക്ഷേത്രം ജഗതിമഹിതം തത്രസുശുഭ-
പ്രഭാവം ശോഭിപ്പൂ, നൃപതിവിഹിതസ്വീയനിയമൻ
അമന്ദം ചെന്നാശ്രീരമണചരണാബ്ജപ്രണതിയാൽ
കൃതാത്ഥൻ കൈവിട്ടാനിരവിലവിടെപ്പാത്ത്‘പുരിയും’

൨൪൫

ഉഷസ്സിൽപിററന്നാൾ ‘വിജയനഗരം’ പുക്കളവിലാ
ദിവാൻ മററുള്ളോരോ മഹിതരൊടുമാപ്പീസ്സിലുചിതം
വരിച്ചാനിക്ഷോണീരമണമണിയേ, ശ്ലാഘ്യതരമാം
സുമാല്യത്തെച്ചാത്തീഗളഭുവി, സദാരാധ്യചരിതൻ.

൨൪൬

കൽക്കട്ടർതൊട്ടുപലരും പരമാദരിച്ചി-
സ്സൽകമ്മശീലനുടെ മംഗളഘോഷയാത്ര
എത്തീ ശരിക്കരമനക്ക,ള്ള നേരമങ്ങും
വിസ്തീണ്ണപൂണ്ണകലശോത്സവമുച്ചഘോഷം.

൧൪൭

സ്ഥാനത്യാഗംചെയ്ത തൻജ്യേഷ്ഠനാകും
രാജർഷിക്കും മുന്നമിസ്സൌധമത്രേ
വിശ്രാമം തൻയാത്രയിൽ ചേർത്തതെ,ന്നോ-
ർത്തേറെപ്രീതൻ തമ്പുരാനത്ര പാർത്താൻ.

൧൪൮

അന്നസ്തമിച്ചു മണിയൊയ്മ്പതിനപ്രദേശം
വിട്ടീനൃപൻസപദിപോന്നുഷസിപ്രഹർഷാൽ
'ബസ്പാട'യിൽ സരസമെത്തി,യഹോ തദാനീം
വിശപാതിശായി, മഠമത്ര മനോഹരാഭം.

൧൪൯

നിഷ്കൃഷ്ടസൽകരണലോലുപരായസിസ്റ്റൻ
കൽക്കട്ടർ, മററുപലർ, സജ്ജനസംഘമേറേ,
ഉൽകൃഷ്ടമംഗളരവോൽഗതിപൂരിതാശം
നിൽക്കുന്നനിൽപ്പു,രചനൽകടഹർഷമേററി.

൧൫൦

മാലാകെനിക്കുവോരി-
ബ്ബ്രാഹ്മജവംശക്ഷിതീശനവിടത്തിൽ
പലരുടെ സൽകൃതിമൂലം മാലാകാരതപ-
മേറുമഹന്തഭൃശം.

൨൩൫

അരചനനിവസിപ്പാനങ്ങു 'ദുർഗ്ഗാവിലാസം'
നിലയ,മഭിഷവത്തിന്നാറു 'കൃഷ്ണാ'ഖ്യയെല്ലാം
അതുലസുഖമിയററീ, വന്നുകാണും ജനൌഘം
കുതുകമധികമേററീ കേരളീയപ്രധാനം

൨൩൬

പുനരഥനിശിഭ്രമീജാനി തീവണ്ടികേറീ
ദിനകരനുദയാദ്രിക്കെത്തി,നോക്കും ദശായാം
എതിരിടുമൊരു തേജസ്സോടു തീവണ്ടിമുററ-
ത്തരചനെ മദിരാശിക്ഷോണിയിൽ ചേൎന്നുകണ്ടാൻ.

൨൩൭

അക്ഷണം തത്രപീരങ്കി മുഴങ്ങി പലവട്ടമായ്
എട്ടുദിക്കുമുടൻ വെമ്പിസ്സ്പഷ്ടം ഞെട്ടിടുംവിധം.

൨൩൮

അന്നേരത്തങ്ങുസാക്ഷാൽ ഗവർണരുടെ നില..
ക്കേകെ,നാരാമചന്ദ്രാ-
ഭിഖ്യാഢ്യൻ, ജഡ്ജിമാർ, മററനവധിമഹിതോ-
ദ്യോഗിവൎഗ്ഗോത്തമന്മാർ,
നിൽക്കുന്നുണ്ടാ,ശുമാലാൎപ്പണവിധി പലരും
ചെയ്തു സൎവ്വോപചാരം
കൈക്കൊണ്ടിക്ഷോണിപൻ മെല്ലവെ രുചിവിതരും
കാറിലേറിഗ്ഗമിച്ചാൻ.

൧൩൩

കണ്ണിൽ, കാണുന്നവക്കൊക്കെയുമമൃതരസം
തൂകിടും ഘോഷയാത്രാ-
വർണ്യശ്രീവൈഭവത്തോടരചനഥ നിജം
മന്ദിരം പൂകി മന്ദം
ധന്യൻ സംസ്ഥാനത്തുപ്രതിനിധിയുമുടൻ
യാത്ര ചൊല്ലിപ്പിരിഞ്ഞു
പിന്നെ സ്നാനാദികൃത്യം സകലവുമുചിതം
പോലെ നാഥൻ നടത്തി

൧൩൪

അന്നാക്കോവിലകത്തു മാന്യരധികം
വന്നെത്തി മർത്ത്യേശനേ
കണ്ടു, ഛായയുമൊന്നെടുത്തു പലരും
യോജിച്ചുനിൽക്കുംവിധം
പിററന്നാളവിടേപ്പഠിക്കുമഖില-
സച്ഛാസ്ത്രീയരേയുംക്ഷണി-
ച്ചൂട്ടീ, തന്നുടെ മുൻദിവാൻപദമെഴും
'പട്ടാ'ഖ്യനേയുംമുദാ.

൧൩൫

അവർപിരിഞ്ഞുടനെത്തിയരാത്രികൊ-
ണ്ടവിടവും വിളുവിട്ടു ദിനാദിയിൽ
'ഉലവകോട്ടു'നിജാധികൃതദ്വിജാ-
ദരവുമേററധികം പരിതുഷ്ടനായ്

൧൭൮

ഷൊറണ്ണൂർവന്നെത്തീ തദനുമണിയെട്ടിന്നവിടെയാ
ദിവാൻ 'ഹെർബർട്ടാ'രാൽസവിനയമണഞ്ഞീന്റുപകരം
പിടിച്ചെങ്ങും പട്ടാംവഴിയതിലിറക്കീ, സഭടനാൾ-
തിരക്കെല്ലാം നീക്കീ, പരമരിയകാറേറിന്നുവരൻ.

൧൭൯

അന്യന്മാരായ് സാദരംകാത്തുനിൽക്കും
മാന്യന്മാരോടൊക്കയും വേണ്ടപോലേ
പ്രീത്യാലാപം സസ്മിതാല്പാക്ഷരം ചെ
യ്താരംഭിച്ചാൻ മന്ദമന്ദപ്രയാണം.

൧൮൦

ആ,ഘോഷയാത്രയഥ ഭൂരിജനങ്ങളൊത്തു
പാലം കടന്നളവിലുള്ള വിശേഷമോതാൻ
ആ വില്ലിവന്നരിയമംഗളപഞ്ചവാദ്യ-
നാഗസ്വരാദിനിനദങ്ങൾ മുഴങ്ങി മുററും.

൧൮൧

പൊന്നലുക്കുകുട,യാലവട്ട.മൊട്ടു ചാമ-
രങ്ങ,ളിവചേർത്തനൽ-
പൊന്നണിഞ്ഞെഴുമനേകമാനകൾ നടന്നു-
മുന്നിലഥ പിന്നിലായ്
തോക്കെടുത്തപടയാളിവർഗ്ഗ,മണിയിട്ടു
കൊണ്ടഥപൊലീസ്സുകാ-
രേ,ാർക്കിൽനന്ന,രിയവാളുകുന്തമിവയേ-
ന്തുവോരുമിരു പന്തിയിൽ.

൧൱൨

വാഴപ്പുഴക്കുലകളുണ്ടി,രുഭാഗമങ്ങു
നിൽക്കുന്നു,ഭംഗിയോടു,തോരണമെത്ര ചിത്രം
നാനാജനൌഘമണയുന്നതിരക്കൊതുക്കാൻ
പൊല്ലീസ്സുകാർ, വെറുതെയപ്പോളെടുത്തുയത്നം.

൧൱൩

ഈവണ്ണമിക്ഷിതിപസത്തമഘോഷയാത്ര-
യെത്തീതരത്തിലവനീശ്വരമന്ദിരാന്തേ
മുററത്തുയർന്നു വിലസുന്നൊരു പന്തലിങ്കൽ
ദീപങ്ങളങ്ങഭിലസിച്ചു, സമ്പൂർണ്ണകുംഭം.

൧൱൪

കാർവിട്ടകന്നീടിന ഭൂപനാശു
ശ്രീലോന്നതം സൌധമലങ്കരിച്ചാൻ
വാവിന്നുവന്നുള്ള ശരത്സുധാംശുതാനന്നഭോ
മണ്ഡലമെന്നപോലേ.

൧൱൫

അന്നുടൻ ദിവസകൃത്യമൊക്കയും
ചെന്നുചെയ്തു,ഥവരും ജനങ്ങളിൽ
തന്നുദാരതവിടത്തിയുച്ചയൊ-
ത്തു,ന്നിജം ശകടമേറിമന്നവൻ.

൧൩൩

പോകുംവഴിക്കു ജയശബ്ദമോടാർത്തടുക്കു-
മാൾക്കൂട്ടമാസ്ഥയോടു കണ്ടു മനുഗ്രഹിച്ചും
മർത്ത്യേശനാശുമണിമൂന്നിനമന്ദഹർഷ-
മെത്തിവിശിഷ്ടമിറണാകുളമിഷ്ടദേശം.

൧൩൪

അങ്ങെത്തുംനേരമെന്തോ ജനമധികമണ-
ഞ്ഞത്ര തിക്കിത്തിരക്കി
ക്ലേശിപ്പിച്ചെന്നുതോന്നും വിധമനലരഥം-
വേഗമേറേക്കുറച്ചും
അത്യുച്ചത്തിൽകരഞ്ഞും, നരവരപരിവാ-
രങ്ങൾ തൻഭാരമെല്ലാ-
മിദ്ദേശത്താന്നിറക്കാമിതികരുതിയടു-
ത്താശ്വസിച്ചത്ര നിന്നാൻ.

൧൩൫

പീരങ്കിയന്നേരമുയർത്തിപീണ്ടും
ഗംഭീരഘോഷം, ചില തമ്പുരാന്മാർ,
മന്ത്രീന്ദ്രമുഖ്യാധികൃതപ്രവീര,
രെന്നല്ല നാരീനരലോകവർഗ്ഗം,.

൧൩൬

തീവണ്ടിമുററത്തിനകത്തു പോര
പുറത്തുമെന്തോ കഥ തിക്കിനിൽക്കേ
മന്ദസ്മിതാർദ്രാനന,നിക്ഷിതീശൻ വണ്ടിക്കകം
വിട്ടു പുറത്തിറങ്ങീ.

൨൯൦

ആരാലുമത്ത്യധികമാദ്ഭുതനങ്ങുയന്ന
വാരാണപന്തലിലിരുന്നു വിചിത്രമാല്യം
പേരാന്നമാന്യർ പലരേകിയതേററമന്ദം
പോരാനൊരുങ്ങി മനുജേശചര,നൊത്ത കാറിൽ.

൨൯൧

ആഘോഷയാത്രയൊടു പോന്നുജനോൽ കരത്തിൻ
കണ്ണാക്ഷികൾക്കമൃതപാനസുഖം വളത്തി
എത്തീനൃപേന്ദ്രമണി നാലിനു കാഴ്ചബങ്ക്ലാ-
വൊത്തീഡ്യമാം പുതിയ പന്തലിനന്തികത്തിൽ.

൨൯൨

ആമൈതാനത്തിലുണ്ട,ാനകളധികമുയ-
ന്ന,ാലവട്ടം, വിചിത്രം
ച്ഛത്രം, വെഞ്ചാമരം, നൽകനകമണിവിഭൂ-
ഷാദി,ചേന്നൊത്തുനിൽപ്പൂ
ഈ നാഥൻ നോക്കിയെല്ലാം സകൗതുക,മുടന-
പ്പന്തലിൽ കാറിൽനിന്ന-
ക്ഷീണാമോദാലിറങ്ങി പ്രതിനവരുചി,സിം-
ഹാസനം പുക്കിരുന്നാൻ.

൨൯൩

അതുസമയമുയന്നാപ്പെൺകുലസ്കൂളിലേറേ
പ്പഠനചതുരമാം നൽബാലികാവഗ്ഗമെത്തി
മധുരമധുരഗാനാൽ സ്വാഗതം ചൊല്ലിയെല്ലാ-
വരെയുമരിയഹഷാംഭോധിമദ്ധ്യത്തിൽമുക്കി.

൧൭൪

അങ്ങോരോജാതിസംഘപ്രതിനിധികളുടൻ
മംഗളംപത്രമപ്പി-
ച്ചുല്ലാസാലുത്തരം കേട്ടരിയൊരു ചരിതാ-
ത്ഥതാമേററാരംഭം
പിന്നേണ്ണുജാനി, മെല്ലേ സ്വപുരവരമണ-
ഞ്ഞീടുവാൻ ഘോഷയാത്രാ-
സന്നാഹം നീട്ടിയങ്ങോട്ടുതുലകുതുക,മു-
ദ്ദ്യോഗിവഗ്ഗാനുയാതൻ.

൧൭൫

വഴിക്കോരോ പന്തൽപറ, ശുഭവിളക്കെ,ന്നിവകളേ
നിരീക്ഷിച്ചും മാലാപ്പണവിധികളേററും നരവരൻ
സുമംഗല്യം പത്രം പലടിശി ലഭിച്ചും പുതുരസാൽ
പ്രവേശിച്ചാൻ സന്ധ്യക്കതിമുദിതപൌരം പുരവരം.

൧൭൬

നിജവസതിയണഞ്ഞുല്ലാസമോടത്ര കണ്ടാൻ
നിറപറകൾ, വിളക്കെ,ന്നല്ല നൽകാറുകാണാൻ
കൊതികരളിലുടിക്കും ചാതകം പോലെനിൽക്കും
നിജകുലജരൊടൊപ്പം ഭൂരിഭൂദേവരേയും.

൧൭൭

നമ്പൂരിമാരുടയമംഗളപത്രമപ്പോൾ
സമ്പൂണ്ണമാക്കി നൃപചിത്തമപ്പൂവ്വഹഷാൽ
എല്ലാരെയും സകുശലോക്തി, പിരിച്ചയച്ചു
നില്ലാതെ കൃത്യനിരതൻ നൃവരൻ കുളിച്ചാൻ.

൨൮൮

യഥോചിതം സാന്ധ്യവിധിക്കശേഷമാ-
ത്രയീശനേച്ചെന്നു വണങ്ങി മന്നവൻ
അനൂനഭക്ത്യാവഴവാടുമേകിയ-
ങ്ങശേഷമപ്പിച്ചി,തിചെയ്തു കീൎത്തനം.

൨൮൯

മുകുന്ദ, ഗോവിന്ദ, ജഗന്നിവാസ, നിൻ-
പദം നമിക്കുന്നിത, ദാസനാമിവൻ
അപാപചിത്തൎക്കനുവേലമേകുമാ-
കൃപാരസംമേപരമേകിടേണമേ.

൨൯൦

'നടത്തി, ഞാൻ കൃത്യമനേകമിയ്യിടേ
ക്കെട്ടുത്തി ഞാൻ ഭൂരിജനാധിവഹനിയേ'
ഇതൊന്നു മോക്കാൻ വഴിയില്ല,തൊക്കനിൻ-
പദാംബുജം ഹൃത്തിലിരിപ്പതിൻഫലം.

൨൯൧

വപുസ്സുകൊണ്ടോ മൊഴികൊണ്ടുതന്നയോ
മനസ്സുകൊണ്ടോ കരണങ്ങളാലെയോ
നടത്തിടും കൃത്യമശേഷവും ഭവൽ
പദത്തിലപ്പിച്ചു വസിപ്പനെപ്പൊഴും.

൨൯൨

ത്വദീയകാരുണ്യമയാമൃതോക്ഷണാൽ
സമേധിതം വംശമിതുന്നതോന്നതം
വിശേഷമുത്തേറുലസിക്കുവാൻ ഭവാ-
നശേഷലോകേശ, തുണക്കണം സദാ.

൨൬

ഏവം സ്തുതിച്ചു ഭഗവൽപദപങ്കജത്തെ
വീണ്ടും നമിച്ചു നരനായക മൌലിരത്നം
പ്രത്യാഗമിച്ചഥ ഭുജിച്ചു മഹേക്ഷണാൎത്ഥം
ക്ഷേത്രം ഗമിച്ചരിയസൌധമലങ്കരിച്ചാൻ.

൨൭

'തൃപ്പൂണിത്തുറെയുത്സവം ത്രിഭുവന
ഖ്യാതം, മഹത്താംവിള-
ക്കന്നാണായതിനുള്ളതെ, ത്രമഹിതം,
പൂൎണ്ണത്രയീനായകൻ
നീലക്കുന്നു നിരന്നപോലെ വിലസും
ഹസ്തിവ്രജത്തിൻ നടു-
ക്കൌന്നത്യം പരമുള്ളതിൻെറ തലയിൽ
പ്രത്യക്ഷസദ്വിഗ്രഹൻ.

൨൮

മിന്നുന്നുണ്ടി,ഹ പൊന്നലുക്കു കുടയും
നല്ലാലവട്ടങ്ങളിൽ
ചിന്നും ചാമരകാന്തിയും തഴകളും
കണ്ടാകിലുണ്ടാം രസം
എന്നല്ലുന്നതവാദ്യഘോഷമതുലം
കേട്ടീടിലേറും സുഖം
വിഷ്ണും വിട്ടിവയാസ്വദിച്ചു നൃവരൻ
തൻ നേത്രകൎണ്ണങ്ങളാൽ.

൨൮൬

കൂടക്കമാദേവനു പിന്നിലാദരാൽ
പ്രദക്ഷിണം വെച്ചു പദാൎപ്പണത്തിനാൽ
കൃതാൎത്ഥനായിത്തൊഴുതാനമിച്ചുടൻ
മടങ്ങിരാവിങ്ങു കഴിച്ചു തുഷ്ടനായ്.

൨൮൭

പിന്നത്തെ നാളുഷസിതൻ നിലയത്തിലെത്തി
സ്നാനാദി, ചെയ്തു ജപദം പ്രണമിച്ചു ഭക്ത്യാ
ഉച്ചക്കശേഷമുരുസൽഗ്ഗുണമൊത്തു മൂത്ത
മാരാജ്ഞിതൻ തിരുപദം തൊഴുതാനമിച്ചാൻ.

൨൮൮

പോയന്നു തൊട്ടിഹവരുംവരെയുള്ള വാൎത്ത
മായം വിനാതിരുമനസ്സുകൾ രണ്ടുപേരും
ചോദിച്ചുമങ്ങിനെ പറഞ്ഞു മഹോസവിത്രീ-
സൂനുക്കൾ പോലഥ കഴിച്ചുകുറച്ചുനേരം.

൨൮൯

ആ, മാതൃഭക്തി, പിതൃഭക്തി, ബുധാനുരക്തി,
സൽകൎമ്മസക്തി, സകലേശ്വരപാദഭക്തി,
എന്നീഗ്ഗുണങ്ങളെ വിരിഞ്ചി തിരഞ്ഞെടുത്തു
നിൎമ്മിച്ച പുണ്യപുരുഷോത്തമ,നിക്ഷിതീശൻ.

൨൯൦

ഇഷ്ടംപോലഥ വിട്ടുപോന്നു മനുജാ-
ധീശൻ മഠം കാണുവാൻ
തട്ടിന്മാളികയിൽകരേറി തടവൊ-
ന്നേൽക്കാതിരുന്നാദരാൽ

കാഴ്ചശ്രീബലി, തുള്ളലുൽകടരസം
കണ്ടങ്ങുകൊണ്ടാടി,യാ-
ക്കാഴ്ചക്കെത്രജനം കൊതിപ്പൂ, നിഖില-
പ്രേക്ഷാഹനല്ലോ നൃപൻ.

൨൯൧

സന്ധ്യക്കെത്തി നിജാലയത്തിലുചിതം
ചെയ്താജ്ജഗൽസ്വാമിത-
ന്നാറാട്ടിൻഗമനപ്രദക്ഷിണമഹം
സേവിച്ചുപോന്നൂഴിപൻ
ഹൃദ്യംഭോജനമാദ്ധ്യഭൂസുരവരോ-
പേതൻ, ഭുജിച്ചാദരാൽ
ചെന്നാറാട്ടുവിളക്കുകണ്ടു തൊഴുതി-
ങ്ങെത്തിശ്ശയിച്ചൂ സുഖം.

൨൯൨

പിററന്നാൾതമ്പുരാൻകാലഭൈരവപ്രീതിസോത്സവം
കൊണ്ടാടി,യധികോദാരൻ സാദരം ഭൂരിദക്ഷിണം.

൨൯൩

നീരാടിക്കളിചെയ്തു സാന്ധ്യവിധിയും
സാധിച്ചുടൻ തറവുട-
ത്താരാൽ ഡോലിയിലേറിയമ്പലമണ-
ഞ്ഞീടാനെഴുന്നള്ളിനാൻ
തോക്കും, വാളു,മ കുന്തവും, തടിയു,മേ-
ററാൾക്കാരകററീടിലും
നോക്കും നേരമുടൻതൊഴും മനുജരാൽ
ദൂരാഭിസന്ദൃഷ്ടനായ്

൧൯൪

പൂർണ്ണത്രയീശനെ വണങ്ങി നൃപൻ വിശേഷി-
ച്ചു,ന്നം വിചിത്രവഴിവാടുകളേകിയേകി
മിന്നും മഹോത്സവലസൽപുതുകാഴ്ചകണ്ടുൾ-
ചിന്നും കുതൂഹലമമന്ദമിയന്നിരുന്നാൻ.

൧൯൫

പിന്നെപ്പുത്തൂമണിക്കുമുമ്പവനിവൻ
തൻ ഡോലിയിൽകേറി, നൽ-
പൂത്തൻനിസ്തുലബങ്കളാവിലുടനേ
ച്ചെന്നാനമന്ദാദരം
ഗംഗാപൂജകഴിച്ചു തൻകുലജരിൽ
ഗംഗാഭിഷേകം ശുഭം
ചെയ്തു,ാവിപ്രഗണമേററു ദക്ഷിണകളിൽ
ദാക്ഷിണ്യമന്യാദൃശം.

൧൯൬

കാലഭൈരവത,നീക്കിനിത്തുവാൻ
കാലകാരണമിളാധിപൻതദാ
കാലഭൈരവമഹേശപാഷദ-
ക്കാലഭംഗശുഭമോത്തുകൂപ്പിനാൻ.

൧൯൭

സദ്യക്കന്തണരൊത്തശിച്ചഥനൃപൻ
തന്മന്ദിരം പൂകിയ-
നല്പം വിശ്രമമേററമന്ദമിടനേ-
രത്തേക്കഴിച്ചുക്ഷണം

തട്ടിന്മാളികയാന്ന തുള്ളലുചിതം,
കാഴ്ചശ്ശീവേലിക്കെഴും
വട്ടം, മററുമനേകമത്ര്യസരസം
കണ്ടാനകുണ്ടാദരം.

വൻവ്വ

ദിനാന്തത്തിൽ ചെന്നു നിജനില-
യനത്തിൽ ക്ഷിതിപന-
ങ്ങു, ടൻവേണ്ടുംകൃത്യം പരിചൊടു
കഴിച്ചമ്പലമിതിൽ
വിളക്കിന്നെത്തി,നൽകഥകളി,
വെടിക്കെട്ടിവകളും
നിരീക്ഷിച്ചാനന്ദിച്ചിരവത,
വിടേപ്പോക്കിമുഴവൻ.

വൻൻ

കാലഭൈരവനനുപ്രസാദമിയലുന്ന-
തിന്നിഥ നടന്നതാം
പൌരലോകപരിതൃപ്തിയേകിയ ചതുവ്വി-
ധാന്നവിഭവങ്ങളാൽ
ശ്ലാഘ്യമാമരിയസദ്യതൻ മഹിമവിസ്ത-
രിപ്പതൊ,രുവനുമേ
സാദ്ധ്യമല്ല,വിജയിക്കനിത്യമഖിലാർച്ച്യ-
നീയവനിവല്ലഭൻ.

൧൦൦

പത്താംതിയ്യതിയന്നുരാവിലെ നിജാ-
ഗാരം ഗമിച്ചീനൃപൻ
സ്നാനം, സാന്ധ്യവിധാന,മെന്നിവകഴി-
ച്ചെത്തി ത്രയീനാഥനേ
സാഷ്ടാംഗം പ്രണമിച്ചു പോന്നശനവും
തുഷ്ട്യാ കഴിച്ചല്പമാം
വിശ്രാമത്തിനു പിമ്പു ലഘ്വശനവും
ചെയ്തേററു യാത്രോദ്യമം.

൧൦൧

ആയാത്ര സാക്ഷാൽ കനകാചലാഗ്രം
മിന്നിക്കുമാത്മീയനവാലയത്തിൽ
എത്താനൊരുങ്ങും പരിവാരവർഗ്ഗ-
മെത്തായിരുന്നു, സകലം സുഭദ്രം.

൧൦൨

രണ്ടേ നാഴികയുള്ളു ദൂരമവിടം
വിട്ടാകിലങ്ങെത്തുവാ-
നുണ്ടേറേസ്സുജനാദരം വഴിയിലെന്നോർ-
ത്തേററവും മന്ദമായ്
പോകുംനല്ലൊരു കാറിലേറിനൃവരൻ
നാനാഭടാദ്യാവൃതൻ
ലോകങ്ങൾക്കനവേന്ദുപോലരുളിനാ,
നാമോദഭ്രമോദയം.

൧൦൩

ആകാശത്തിൽ കാറിലേറുന്നനേര
ത്താരാജാവിന്നില്ലതെല്ലും വിലാസം
ഈരാജാവിക്കാറിലേറേത്തെളിഞ്ഞോ-
ണ്ണേ,വംഭ്രുവിൽ പോവതെന്നാൎത്തു ലോകം.

൧൦൪

എമ്പ്രാന്മാരഥമണിമാളികച്ചുവട്ടിൽ
ചാൎത്തീ ദേവനിലമലം സപത്രമാല്യം
മൂപ്പന്മാർ ഹരിദിശികോട്ടതൻ പടിക്കൽ
ചെയ്തു പന്തലിലുചിതം നൃപോപചാരം.

൧൦൫

നാനാജാതിജനൌഘമന്നു വഴിമേ-
ലൊത്താദരിച്ചു പരം
മാനാതീതഗുണൌഘനായനൃപനേ,
പ്പാലം കടന്നപ്പുറം
ചെല്ലുമ്പോളവിടത്തുകാരുടെ സുമം-
ഗല്യോത്സവം ചിത്ര,മാ-
പ്പള്ളിക്കാരുടെ വാദ്യഘോഷവെടികൾ
ക്കൌന്നത്യമൊന്നുള്ളതും.

൧൦൬

അക്കുന്നിന്മേൽ കളിക്കുന്നൊരു കനകമഹാ
സൌധഭ്രൂലക്ഷ്മി,മുന്നിൽ
സൽക്കല്യശ്രീയൊടെത്തുന്നൊരുനിജവരനേ-
ക്കണ്ടു, പെട്ടന്നു പുൾകാൻ

ഉൽക്കണ്ഠാവേഗമുൾക്കൊണ്ടനിലധുതനവോ-
ദ്യാനവല്ലീഫലത്താ-
ലുൾക്കമ്പം കാട്ടിനീട്ടീ നിജഭുജ,മുചിതം
ലജ്ജവിട്ടെ,ന്നതോന്നും.

൩൦൭

ഏവംതൂറല്ലയേറും പരിജനമൊരുമി-
ച്ചേകനും വ്യാധിയൊന്നും
ബാധിക്കാതാധിയെന്യേ പലദിശിപലമ-
ട്ടാചരിച്ചും ചരിച്ചും
പോന്നു, പുണ്യോദയശ്രീയൊടു പടുഗുണനീ-
ത്തമ്പുരാൻ, വന്നുചേന്നു
കുന്നിന്മേൽ, പുക്കിരുന്നു സസുഖ,മഖിലമി-
ച്ചക്രവത്തിക്കസാധ്യം.

൩൦൮

'ഇന്ത്യക്കേറും മഹത്വം മഹിയി,ലതിലുമി-
ക്കേരളത്തിന്നു കൂടും
മാഹാത്മ്യം നൂന,മെന്നല്ലതിദൃഢ,മിതിൽവെ-
ച്ചുണ്ടു, കൊച്ചിക്കു മെച്ചം'
എന്നീവണ്ണം പ്രശസ്തിപ്പൊലിമയെവിടെയും
വീശുമീത്തമ്പുരാൻ,തൻ
കുന്നേറിപ്പാൎത്തു ഭൂതേശ്വരനൊരു തുണയായു-
ല്ലസിക്കേണമെന്നും.

ഇങ്ങിനെ ഉത്തരയാത്ര കഴിഞ്ഞു.



(ഒരു വിശിഷ്ടാഷ്ടകം)

൧

ശ്രീശങ്കരാചാൎയ്യമുഖപ്രശസ്ത
വിദ്വൽകുലംചേൎന്ന മഹാസദസ്സിൽ
പ്രദത്തമീ 'ധാൎമ്മികചക്രവൎത്തി'
പദം ജയിക്കുന്നു, ജഗൽപവിത്രം.

൨

സാഹിത്യനൈപുണ്യജസദ്യശസ്സി-
ദ്ദേഹിക്ക മൎപ്പിച്ചൊരു തമ്പുരാൻതാൻ
ഭുവിൽപദം പുണ്യമിതേററധന്യ,
നീ വിശ്വമാന്യൻ വിജയിക്കനിത്യം.

൩

തീവണ്ടിവീണ്ടും വലുതാക്കിനാട്ടാർ-
ക്കാവശ്യമാം കപ്പലടുത്തിണക്കി
വൈവശ്യമെല്ലാമൊഴിവാക്കിവാഴു-
മീവിശ്വരമ്യൻ വിലസേണമെന്നും.

൪

ക്ഷേത്രപ്രവേശാദിനികൃഷ്ടകൃത്യം
ക്ഷാത്രപ്രഭാവത്തൊടകററി നിൎത്തി
ഗോത്രപ്രിയം ചേൎത്തരുളുന്ന ഗോശ്രീ
ഗോത്രക്കധീശൻ ജയമേൽക്കനിത്യം.

൫

ഭുവിൽചരിക്കും സുജനത്തിനെല്ലാം
ദ്യോവിൽ ജനിക്കും സുഖമേററിയെങ്ങും
ഭാവിപ്രിയംനോക്കി നടന്നുപോരു-
മീവിശ്വവന്ദ്യൻ വിജയിച്ചിടേണം.

൭

പൂൎണ്ണത്രയീശങ്കലുറച്ചഭക്തി,
പൂൎണ്ണക്ഷമാശക്തി, ബുധാനുരക്തി,
വൎണ്ണക്രമാസക്തി,യിതൊക്കയൊത്തി
വൎണ്ണം വിശിഷ്ടൻ വിജയിക്ക നിത്യം.

൮

ശ്രീരാമവംശത്തിലുദിച്ചധന്യൻ
ശ്രീരാമവൎമ്മാഭിധനിക്ഷിതീശൻ
ശ്രീരാജിവക്ഷസ്സിലതീവഭക്തൻ
ശ്രീരാമതുല്യം വിജയിച്ചിടട്ടേ.

൯

കെൾപ്പാനീശ്വരഭക്തിതൊട്ടഗുണമോ-
രോന്നുള്ളതെല്ലാം തിക-
ഞ്ഞിപ്പാരിൽ സദയം തെളിഞ്ഞുവിലസും
തന്നഗ്രജാരത്നമായ്
ഇപ്പോഴുള്ളമഹേശിമാതൃസമയെ-
ന്നോൎക്കുന്നൊരീസ്സൽഗുണാ-
കല്പൻ 'ധാൎമ്മികചക്രവൎത്തി' വിജയി-
ക്കേണം വിഷാദംവിനാ.

ഇങ്ങനെ വിശിഷ്ടാഷ്ടകവും കഴിഞ്ഞു.



